


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

## ബ്രഹ്മശ്രീ സ്വരൂപാനന്ദ ഗുരു സ്തുതി.

ത്രികുഡാകൃമാംസ്ഥാനത്തിങ്കൽ

ബ്രഹ്മജ്ഞാന യോഗം തന്നിൽ -

പാതയറിവിനായ് ദീപം തെളിച്ച ശ്രീ സ്വരുപാനന്ദ

സൽഗുരുനാദപാദപത്മം

ശിരസിൽ വച്ചിട്ടടിയിണ കുമ്പിടുമ്പോൾ

കരുണയരുൾ ചെയ്ക

ഗുരുവരനേ പോറ്റി.

ഗുരുവരനേ പോറ്റി.

ഗുരുവരനേ പോറ്റി.

# ഗുരുമഹിമ

ഗുരുമഹിമയും
ബ്രഹ്മശ്രീ സ്വരൂപാനന്ദസ്വാമികളുടെ
ജീവിതചരിത്ര സംഗ്രഹവും
സ്വരൂപാനന്ദ സഹസ്രനാമാർച്ചനയും

രചയിതാവ്

നിത്യാനന്ദ സ്വരൂപ്

സ്വരൂപാനന്ദഅദ്വൈതാശ്രമംപ്രസിദ്ധീകരണം

സ്വരൂപാനന്ദഅദ്വൈതാശ്രമം
ബ്രഹ്മപുരം,വിളപ്പിൽശാല പി.ഒ.
തിരുവനന്തപുരം-695573

# ആമുഖം

ശ്രീ നിത്യാനന്ദ സ്വരൂപ് വിളപ്പിൽശാല

ഞാൻ ഒരു പണ്ഡിതനോ, എഴുത്തുകാരനോ അല്ല. ഗുരുമഹിമയും, ഗുരുവിന്റെ ജീവിതചരിത്രസംഗ്രഹവും, ഗുരു സഹസ്രനാമവും എഴുതിഫലിപ്പിക്കുവാൻ പ്രാപ്തനുമല്ല.

എങ്കിലും എന്റെ ഗുരുനാഥനോടൊപ്പം കഴിഞ്ഞ നാല്പത്തഞ്ചു വ്ർഷക്കാലം ഒന്നിച്ചു നിൽക്കാൻ കഴിഞ്ഞതു ഒരു മഹാഭാഗ്യമായി കാണാനാണു ഞാൻ ആഗ്രഹിക്കുന്നത്.

എഴുതാനറിയാത്ത, പാടാനറിയാത്ത ഞാൻ എഴുതുന്നു, പാടുന്നു. ഇത് എന്റെ ഗുരുനാഥന്റെ കൃപാകടാക്ഷമാണെന്നു പറയുന്നതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. നിങ്ങളോരോരുത്തരുടെയും അനുവാദത്തോടെ ഗുരുനാഥന്റെ പാദങ്ങളിൽ ഈ എളിയ ഗ്രന്ഥം സമർപ്പിച്ചുകൊള്ളുന്നു.

വിനയപൂർവ്വം

മോഹനൻ

രാജീവ്ഭവൻ

ലക്ഷ്മീനാരായണ നഗർ

വിളപ്പിൽശാല

## ഓം

ആത്മീയ ആചാര്യന്മാരുടേയും ആദ്ധ്യാത്മിക ചർച്ചകളുടേയും അന്തർയോഗങ്ങളുടേയും യോഗാചര്യന്മാരുടേയും വേദാന്ത ആചാര്യന്മാരുടേയും ഗീതാപഠനങ്ങളുടേയും സന്യാസിവര്യന്മാരുടേയും ഗുരുക്കന്മാരുടേയും ക്ഷേത്രങ്ങളുടേയും അതിൽ ദേവീദേവൻമാരുടേയും പ്രതിഷ്ഠനടത്തലിന്റേയും ഭക്തകോടികളുടേയും പ്രേമാശ്രുചൊരിയുന്ന ഈ കാലഘട്ടത്തിൽ ശ്രീ നിത്യാനന്ദസ്വരൂപ എന്നറിയപ്പെടുന്ന വിളപ്പിൽശാല മോഹനൻ സ്വാമിയുടെ ഗുരുമഹിമയും ബ്രഹ്മശ്രീ സ്വരൂപാനന്ദസ്വാമികളുടെ ജീവിതചരിത്ര സംഗ്രഹവും എന്ന പുസ്തകത്തിന് ഒരവതാരിക എഴുതുവാൻ നമ്മെ ആദ്യമായി ചുമതലപ്പെടുത്തി. അതെങ്ങനെ നിർവ്വഹിക്കണമെന്ന് ആദ്യം

ഒന്നു സംശയിച്ചു എങ്കിലും നമ്മുടെ ഗുരുവും പരമകാരുണികനും അനേകരുടെ രക്ഷകനുമായിരുന്ന സാധുബ്രഹ്മവിദ്യാനന്ദസ്വാമിയുടെ അനുഗ്രഹം കൊണ്ട് നമ്മുടെ കർത്തവ്യം നിർവ്വഹിക്കട്ടെ.

ഭൗതീകതയുടെ മായാവലയിൽപെട്ട് നട്ടം തിരിയുന്ന ജനങ്ങൾക്കായി ഗുരുഭക്തിയും ഗുരുപരിചര്യയും കൊണ്ട് അദ്വൈതാനുഭൂതിയുടെ അനന്തസാഗരത്താൽ നീന്തിക്കുളിക്കുവാൻ അവസരം ഒരുക്കിതന്നിട്ടുള്ള മഹാത്മാക്കളുടെ അവതാരഭൂമിയാണ് ഭാരതം എന്നുള്ളതിൽ സംശയം ലേശം പോലുമില്ല എന്ന് ഒരിയ്ക്കൽ കൂടി തെളിയിക്കുന്നതിലേക്കായി തിരുവനന്തപുരം ജില്ലയിൽ പുന്നയ്ക്കാമുകളിൽ സ്വയം പൂർണ്ണാശ്രമത്തിന്റെ മഠാധിപതികൂടിയായ സ്വയം പൂർണ്ണസ്വാമിയുടെ ശിഷ്യരിലൊരാളായ പരമേശ്വരൻ പിള്ള എന്നറിയപ്പെടുന്ന ശ്രീ സ്വരൂപാനന്ദസ്വാമിയുടെ ഗുരുഭക്തിയും ഗുരുപരിചര്യയും എങ്ങനെയായിരുന്നു എന്ന് ഇപ്പോഴത്തെ ഗുരുക്കന്മാരെയും ശിഷ്യന്മാരെയും അതേപോലെ ഗുരുശിഷ്യബന്ധത്തിലേർപ്പെടാതിരിക്കുന്നവരേയും ബോദ്ധ്യപ്പെടുത്തുവാൻ വേണ്ടിയാണ് ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നത്.

"തന്നെയാരെന്നറിഞ്ഞീടും ധന്യരായജനത്തിന്
അന്യമായി ഗ്രഹിപ്പാനൊന്നുമില്ല."

എന്ന ചൊല്ലിന്റെ പൊരുൾ സാധാരണ ജനങ്ങൾക്ക് മനസ്സിലാക്കിക്കൊടുക്കാൻ എളുപ്പമുള്ള കാര്യമല്ല. എന്നാൽ സ്വന്തം ജീവിതചര്യയിലൂടെ അത് മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കുന്ന മഹാത്മാക്കൾ പലദേശങ്ങളിലും ജന്മമെടുക്കാറുണ്ട്. കാരുണ്യാതിരേകത്തിന്റെ മൂർത്തരൂപങ്ങളായ ഇവർ ഔപചാരികമായി വിദ്യ അഭ്യസിച്ചവരായിരിക്കണമെന്നില്ല. എന്നിരുന്നാലും വേദോപനിഷത്തുക്കളുടെ പൊരുൾ ലളിതമായ രീതിയിൽ അവർ മറ്റുള്ളവർക്ക് പകർന്നുകൊടുത്തു എന്നുവരാം. ഇത് ഇവർക്കെങ്ങനെ സാദ്ധ്യമാകുന്നു എന്ന് അത്ഭുതപ്പെടുന്നുണ്ടാവാം. പൂർവ്വ ജന്മത്തിൽ നേടിയ ആത്മജ്ഞാനത്തിന്റെ തുടർച്ച തന്നെയാണീ സിദ്ധി.

താൽക്കാലികമായി സുഖം നൽകുന്ന ഉപഭോഗ സംസ്ക്കാരത്തിന്റെ മറുവശത്തേയ്ക്ക് ഇന്ദ്രിയങ്ങളുടേയും മനസ്സിന്റെയും പ്രവർത്തനത്തെ തിരിച്ചുവിടലാകുന്ന അന്തർയോഗത്തിലൂടെ മാത്രമേ ശാന്തിയും സമാധാനവും നിത്യാനുഭവമാക്കിമാറ്റാൻ സാധിക്കൂ. മനുഷ്യർക്കുവേണ്ടത് നിത്യമായ സുഖമാണ് അത് ഭൗതികജീവിതത്തിലിരുന്നുകൊണ്ട് നേടാമെന്ന് വിചാരിച്ചാണ് ജനങ്ങൾ പ്രകൃതിയെ ജയിക്കുവാൻ വേണ്ടി പരക്കം പായുന്നത്. ഈ ശാസ്ത്രയുഗത്തിൽ പല അത്ഭുതകരങ്ങളായ കണ്ടുപിടുത്തങ്ങളും ഉണ്ടാക്കുവാൻ സാധിച്ചിട്ടുണ്ട്. പക്ഷെ ലോകത്തിൽ ശാന്തിയും സമാധാനവും

ഉള്ളതായ ഒരന്തരീക്ഷം കെട്ടിപ്പടുക്കുവാൻ ശാസ്ത്രജ്ഞന്മാർക്കു കഴിഞ്ഞിട്ടില്ല. പിന്നെയോ സംഘട്ടനങ്ങളും സംഘർഷങ്ങളും വർദ്ധിച്ചു വരുന്നതേ ഇന്നും കാണുവാനും കേൾക്കുവാനുമുള്ളു. ഇത് നമ്മുടെ ആത്മീയ ആചാര്യന്മാർ ദൂരെക്കൂട്ടി കണ്ടറിഞ്ഞ് ബാഹ്യലോകത്തെ ഗവേഷണങ്ങൾ മാറ്റി ആന്തരിക ലോകത്തിലേയ്ക്ക് ശ്രദ്ധതിരിക്കുവാൻ ജനങ്ങളെ ഉപദേശിക്കുന്നു. അനിത്യങ്ങളായ ഭോഗവസ്തുക്കളിൽ മാത്രം കെട്ടിത്തൂങ്ങിക്കിടക്കാതെ തന്നിലേയ്ക്ക് താൻ തിരിഞ്ഞുനോക്കുകയാണു ചെയ്തത്. "തന്നിൽ തന്നെ അനശ്വരമായ ചൈതന്യത്തെ അവർ കണ്ടെത്തി" അത് ലോകം നിറഞ്ഞതുമാണ് ഇത്തരം നാനാത്വത്തിൽ ഏകത്വം സാക്ഷാത്കരിച്ച ഒരു മഹാ പ്രതിഭകൂടിയാകുന്നു ശ്രീ സ്വരൂപാനന്ദ സ്വാമികൾ .

"ഗുരോസ്തുമൗനം വ്യാഖ്യാനം
ശിഷ്യാസ്തുഛിന്ന സംശയാഃ"

എന്നുള്ളതായിരുന്നു ഇദ്ദേഹത്തിന്റെ അന്ത്യനിലഎന്നു കൂടി പറഞ്ഞുകൊണ്ട് സഹൃദയ സമക്ഷം സമർപ്പിക്കട്ടെ

എന്ന് ബ്രഹ്മശ്രീരാമകൃഷ്ണാനന്ദ.

സാധുസനാതനാശ്രമം

ബ്രഹ്മവിദ്യാലയം ഉമ്മന്നൂർ കൊട്ടാരക്കര.

## ഓം

പുന്നയ്ക്കാമുകളിൽ സമാധിസ്ഥനായിരിക്കുന്ന സ്വരൂപാനന്ദസ്വാമിയുടെ പ്രധാന ശിഷ്യന്മാരിൽ ഒരാളായ മോഹനസ്വാമിയെന്ന നിത്യാനന്ദസ്വരൂപ രചിച്ച സ്വരൂപാനന്ദ ഗുരുവിന്റെ ജീവിത ചരിത്രവും സഹസ്രനാമാവലിയും എനിയ്ക്ക് വായിക്കുവാൻ സാധിച്ചു. അതിന്റെ ഉള്ളടക്കത്തിൽ നിന്നും എനിയ്ക്ക് മനസിലാക്കുവാൻ കഴിഞ്ഞത് ഒരു ഉത്തമശിഷ്യന്റെ ഗുരുഭക്തിയും ഗുരുവും, ഈശ്വരനും സർവ്വ മഹർഷീശ്വരന്മാരും രണ്ടല്ല ഒന്നാണ് എന്നുള്ള സത്യം തുറന്നു കാട്ടുന്നു. കൂടാതെ ജീവാത്മാവും പരമാത്മാവും ഒന്നായി ലയിക്കുന്നതിനുവേണ്ടിയുള്ള ഉപദേശവും അതിലേയ്ക്ക് വേണ്ടി ഏതെല്ലാം കാര്യങ്ങൾ ഒരു ശിഷ്യൻ മനസ്സിലാക്കിയിരിക്കണം എങ്ങനെ പ്രവർത്തിക്കണം തന്റെ ശരീരം എങ്ങനെയുള്ളതാണെന്നും എപ്രകാരം

പ്രവർത്തിപ്പിക്കണം എന്നും സൂചിപ്പിക്കുന്നു. കൂടാതെ ചന്ദ്ര നാഡിയും, സൂര്യനാഡിയും, സുഷുമ്നാ നാഡിയും ശരവും പഞ്ചഭൂതവും, ആധാരങ്ങളും, മനസ്സും, മനസ്സിന്റെ പ്രവർത്ത നവും പഞ്ചാക്ഷരത്തിന്റെ ശക്തി വിശേഷവും, ശരീരതത്വവും ജീവന്റെ ഗതി വിശേഷവും, ഗൃഹസ്ഥാശ്രമജീവിതവും ഈ ജീവിത ചരിത്രത്തിൽ അല്പം മാത്രമാണെങ്കിലും ഭംഗിയായി പ്രതിപാദിച്ചിരിക്കുന്നു.

ഇത്രയും കാര്യങ്ങൾ എഴുതുവാൻ പ്രേരിപ്പിച്ചകാര്യം നിത്യാനന്ദസ്വരൂപ് എന്ന വിളപ്പിൽശാല മോഹനസ്വാമി എന്ന റിയപ്പെടുന്ന ബ്രഹ്മശ്രീ നിത്യാനന്ദ സ്വരൂപ ഗുരുഭക്തി ഒന്നു മാത്രമാണെന്നുള്ള കാര്യം ഈ ഗ്രന്ഥം വായിക്കുന്ന ഏതൊ രാൾക്കും മനസിലാക്കുവാൻ സാധിക്കുന്നതാണ്. മോഹന സ്വാമിഎന്ന ബ്രഹ്മശ്രീ നിത്യാനന്ദസ്വരൂപ ഇനിയും ഇത്തര ത്തിലുള്ള ആദ്ധ്യാ ത്മികഗ്രന്ഥങ്ങൾ രചിച്ചു സമൂഹത്തിന് അറിവുപകർന്നു കൊടുക്കുവാൻ കഴിയുംവിധം സർവ്വ ശക്ത നായ ഈശ്വരൻ അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് എന്റെ ചെറുവാക്കുകൾ ചുരുക്കുന്നു. ആണ്ടവൻ പുണ്യ ത്താൽ നീലകണ്ഠസ്വാമികൾ നെടുമങ്ങാട്.

# ഗുരു:സാക്ഷാൽ പരബ്രഹ്മ

## *(ബ്രഹ്മത്തിനു കാരണം ഗുരുവാണ്)*

വിഷ്ണുമായയായതും ഗുരു

പരംപൊരുളായതും ഗുരു

നിത്യമായതും ഗുരു

കാര്യമായതും ഗുരു

കാരണമായതും ഗുരു

ചിത്തമായതും ഗുരു

സൃഷ്ടിയായതും ഗുരു

അപാരമഹിമയായതും ഗുരു

അവിദ്യയായതും ഗുരു

വിദ്യയായതും ഗുരു

അന്ധകാരമായതും ഗുരു

പ്രകാശമായതും ഗുരു

അജ്ഞാനമായതും ഗുരു

ജ്ഞാനമായതും ഗുരു

ബന്ധമായതും ഗുരു

ബന്ധമോചനമായതും ഗുരു

എവിടെ തിരിഞ്ഞാലും അവിടെല്ലാം ഗുരു.
ഈ ഗുരുവിനെയാണ് നമുക്കറിയേണ്ടത്.

1. ഗുരു ആര്?
2. ഗുരു എന്നാൽ എന്ത്?
3. ഗുരു പിതാവായത് എങ്ങനെ?
4. ഗുരു ബ്രഹ്മമായതെങ്ങനെ?
5. ഗുരു ചിത്തമായതെങ്ങനെ

ഗുരു ആരെന്നറിയാൻ, ആശ്രമം എന്താണെന്നറിയണം. അതിനാദ്യമായി ചെയ്യേണ്ടത് തന്നെ താൻ അറിയുകയാണ് വേണ്ടത്.

ഞാൻ ആര്
ഞാൻ എവിടെ നിന്ന്
ഞാൻ എങ്ങോട്ടേക്ക്

ഗുരു ആര് എന്നറിയാൻ ആശ്രമം എന്താണെന്നറിയണം.

ഈ മൂന്നു ചോദ്യങ്ങൾക്കാണ് ആദ്യം ഉത്തരം വേണ്ടത് ഇതിന്റെ ഉത്തരം കിട്ടിക്കഴിയുമ്പോൾ തന്നെത്താൻ അറിഞ്ഞവനായിത്തീരും. അവന് മാത്രമേ ആശ്രമം എന്തെന്ന് മനസിലാകാനും സ്വാമിയാകാനും കഴിയൂ.

സ്വാമി എന്നാൽ എല്ലാമറിഞ്ഞവനായിരിക്കണം അപ്പോഴാണ് യഥാർത്ഥ സ്വാമിയായി തീരുന്നത്. ഇല്ലാതെ കാവിയുടുത്താലും, താടിയും മുടിയും നീട്ടി വളർത്തിയാലും, ജഡ ചൂടിയാലും സ്വാമിയായിത്തീരുന്നില്ല അതുപോലെ ആശ്രമം എന്തെന്ന് മനസിലാക്കുവാനും സാദ്ധ്യമല്ല.

"ആശ്രമം" എന്താണെന്ന് അറിയാനും സ്വാമി ആരെന്നറിയണമെങ്കിലും തന്നെതാൻ അറിഞ്ഞേ പറ്റൂ. അതുകൊണ്ട് നാം ആദ്യമറിയേണ്ടത് ഈ ശ്രമമാണ്. ഈ ശ്രമത്തിൽ ഏർപ്പെടാതിരുന്നാൽ ഒരിക്കലും "ആശ്രമം" മനസിലാക്കാൻ കഴിയാതെ പോകും. ആശ്രമം മനസിലായാൽ അടുത്ത് വേണ്ടത് ഗുരുവിനെ അറിയുകയാണ്. ഇതാണ് ആശ്രമത്തിന്റെ തുടക്കം.

ഗുരു ആര് എന്നറിയാൻ ആശ്രമം എന്താണെന്നറിയണം. അതിന് ആദ്യമായി ചെയ്യേണ്ടത് തന്നെ താൻ അറിയുകയാണ്.

1. ആദ്യം തന്നെയറിയുക
2. ആശ്രമം എന്താണെന്നറിയുക
3. ഗുരുവിനെ അറിയുക
4. കാരണഗുരുവിൽ നിന്ന് കാര്യഗുരുവിന്റെ - അനുഗ്രഹം തേടുക

ഇത് വലിയ ത്യാഗം കൊണ്ടേ കാര്യം സാധ്യമാകൂ. ആയതിനാൽ തന്നെ തന്നെ ഗുരുവിൽ അർപ്പിക്കുകയെന്ന കർമ്മമാണ് ഇവിടെ ആവശ്യമായി വരുന്നതെന്ന് അറിയുക. ഇനി തന്നെ ഗുരുവിലർപ്പിക്കുന്നത് എങ്ങനെയെന്ന് നോക്കാം. ആദ്യം ഗുരുവിൽ നിറഞ്ഞ ഭക്തിയും വിശ്വാസമുണ്ടാക്കുകയും ഗുരുവിൽ സംശയം ഉണ്ടാകാതെയും നോക്കേണ്ടതാണ്. ഇതിന് ഇവിടെ ആവശ്യമായി വരുന്നത് വൈരാഗ്യമാണ്. വൈരാഗ്യം എന്നുപറയുന്നത് വാശിയല്ല, കടുംപിടിത്തവുമല്ല. "നിങ്ങളുടെ അഷ്ടരാഗങ്ങൾ നിയന്ത്രിക്കാൻ കഴിയുന്ന വിധത്തിൽ മനസിനെ എത്തിക്കുന്നതിനെയാണ്" വൈരാഗ്യം എന്നുപറയുന്നത്. ഈ അവസ്ഥയിൽ ഗുരു

തനിക്ക് അന്യനല്ല എന്ന ബോധം തെളിഞ്ഞുവരുന്നതാണ് അതോടൊപ്പം ഗുരുകൃപ നമ്മിൽ ലയിക്കുന്നു.

ഇത് നിത്യവും പൂർണ്ണവും ആയതിത്തീരാൻ നിരന്തരമായ ശ്രമങ്ങളിൽ കൂടെ മാത്രമേ കഴിയൂ. അതിന് ഗുരു നിർദ്ദേശം അനുസരിച്ച് പ്രവർത്തിക്കുകയും ഗുരുവിലുറച്ച വിശ്വാസത്തോടെയും സംശയിക്കാതെയുമുള്ള പ്രവർത്തനം ആയിരിക്കണം നമ്മുടേത്.

എങ്കിൽ മാത്രമേ ഗുരുകൃപയും ലയവും ഗുരുപ്രീതിയും നമ്മിൽ ഉണ്ടാകൂ. ഇത്രയും നേടിക്കഴിഞ്ഞാൽ നമ്മുടെ അടുത്തുതന്നെ ഗുരു നില ഉറപ്പിക്കുകയും നമ്മെ ശരിയായി പഠിപ്പിക്കുന്നതിന് ഗുരു തയ്യാറാകും എന്നറിയണം.

ഈ സമയത്ത് നമ്മുടെ മുഴുവൻ ശ്രദ്ധയും ഗുരുവിലായിരിക്കണം പ്രവർത്തനത്തിൽ അതീവ ശ്രദ്ധ ഉണ്ടായിരിക്കുകയും വേണം. നാം ശരിയായ പാതയിലാണെന്നറിഞ്ഞാൽ നമ്മുക്ക് വേണ്ടുന്ന ഉപദേശം തരാൻ ഗുരു സന്നദ്ധനായി തീരും.

അതിന്റെ ഭാഗമായി നമ്മിലുള്ള പൂർവ്വ വാസനകൾ എടുത്തുമാറ്റിയ ശേഷം ഒരു പുതിയ വാസനക്രമം നമ്മിൽ ഉളവാക്കിക്കൊണ്ട് ഒരു പുനർജനി നൽകി ഗുരുപിതാവായി മാറുന്നതോടെ നമ്മുടെ മുഴുവൻ അഴുക്ക്പാണ്ടങ്ങളും ഗുരുപിതാ ഏറ്റെടുത്ത് ചുമക്കുകയാണ് അത് നാം അറിയാതെ വീണ്ടും തെറ്റുകളിൽപെടുകയും അതിന്റേയും ഭാരം ഗുരു ചുമക്കേണ്ടിവരുന്നത് നാം അറിയാതെ പോകുന്നു. ആയതിനാൽ ഗുരു

ഹിതമല്ലാത്ത ഒരു കർമ്മത്തിനും അകപ്പെട്ടു പോകാതെ നോക്കേണ്ടത് അത്യാവശ്യമായ ഒരു കാര്യമായി അറിഞ്ഞിരിക്കേണ്ടതാണ്.

ഇനി മുകളിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ വിശദമായി അറിയാൻ ശ്രമിക്കാം.

1. ഞാൻ ആര്? ഞാൻ ബ്രഹ്മമാണ്
2. ഞാൻ എവിടെ നിന്ന്? ഞാൻ ബ്രഹ്മത്തിൽ നിന്നും
3. ഞാൻ എങ്ങോട്ടേയ്ക്ക്? ഞാൻ ബ്രഹ്മത്തിലേക്ക്

ഇത് തന്നെ അറിയാവുന്ന അറിവുകളിൽ ശ്രേഷ്ഠതയുള്ള വലിയ അറിവായി കാണുക. തന്നെ അറിയാനും ആദ്യം വൈരാഗ്യമാണ് വേണ്ടത് അതിന് വൈരാഗ്യം എന്താണെന്ന് അറിഞ്ഞിരിക്കണം. സാധാരണയായി നാം അറിയുന്ന അർത്ഥം അല്ല ഇതിന്. വൈരാഗ്യം പിടിവാശിയോ കടും പിടുത്തമോ അല്ല എന്നറിഞ്ഞാണ് വൈരാഗ്യം സ്വീകരിക്കേണ്ടത്. എങ്കിൽ മാത്രമേ തന്നെ അറിയാനുള്ള വഴിതുറന്നുകിട്ടൂ. അഷ്ടരാഗങ്ങളാണ് വൈരാഗ്യത്തിന് തടസ്സം. ഈ അഷ്ടരാഗങ്ങളെ ശരീരമുള്ളിടത്തോളം കാലം മാറ്റാൻ സാധിക്കുകയില്ല എന്നറിയണം. ആയതിനാൽ നമ്മുക്ക് ചെയ്യാൻ കഴിയുന്നത് ഒന്നേയുള്ളൂ. അഷ്ടരാഗങ്ങളെ നിയന്ത്രണ വിധേയമാക്കാൻ നമ്മുക്ക് കഴിയണം.

1. അഷ്ടരാഗങ്ങളെ നിയന്ത്രിച്ച്
2. ഭേദദർശനം വെടിഞ്ഞ്
3. അഭേദ ദർശനം സ്വീകരിച്ച്
4. ശത്രുമിത്ര ഭാവം വെടിഞ്ഞ്
5. സർവ്വം ഞാനെന്നറിഞ്ഞ്
6. ദേഹാഭിമാനം വെടിഞ്ഞ്
7. മാനാഭിമാനം വെടിഞ്ഞ്
8. ഏഷണത്രയങ്ങൾ വെടിഞ്ഞ്
9. രാഗാദി ദോഷങ്ങൾ വെടിഞ്ഞ്

10. ഗുരു ബ്രഹ്മമാണെന്നറിഞ്ഞ്.
11. വിദ്യയെ സ്വീകരിച്ച്
12. അവിദ്യയെ തള്ളി
13. നിത്യത്തെ അറിഞ്ഞ്
14. അനിത്യത്തെ തള്ളി

ഈശ്വരൻ എന്നാൽ ഈ ശരീരമാണെന്നറിഞ്ഞ് ഗുരുസേവയിൽ മുഴുകി ഗുരുപരിചരണം ചെയ്ത് ഗുരുഹിതമെന്താണെന്നറിഞ്ഞ് ഗുരു പിതാവാണെന്നറിഞ്ഞ് പിതൃഗുരു സേവയും ചെയ്ത് ഗുരുകൃപ നേടണം ഇങ്ങനെയുള്ള പ്രവർത്തികളിൽ കൂടി മാത്രമേ ഗുരുലയം നമ്മളിൽ സാദ്ധ്യമാകു.

ആയതിന് ഗുരുപദേശങ്ങളിൽ ശ്രദ്ധിക്കുകയും സംശയങ്ങൾ തീർക്കുകയും ചെയ്തുവേണം മുമ്പോട്ട് പോകേണ്ടത്.

ഇങ്ങനെയാകുമ്പോൾ ഗുരുകൃപ നമ്മളിൽ വർഷിച്ചുകൊണ്ടിരിക്കുന്നതോടൊപ്പം ഗുരു സർവ്വബന്ധുവായും രക്ഷകനായും അനുഭവപ്പെട്ടുതുടങ്ങുകയും നമ്മുടെ ബന്ധുക്കളായ അച്ഛൻ, അമ്മ, സഹോദരങ്ങൾ, ഭാര്യ, മക്കൾ, ചെറുമക്കൾ, തുടങ്ങിയ എല്ലാ ബന്ധുക്കളും ചേർന്ന ഒരാളായാൽ എങ്ങനെയിരിക്കുമെന്ന് ആലോചിച്ചുനോക്കുക. ഇത് മാത്രമേ സാദ്ധ്യമാകൂ. അത്രയും വലിയമഹിമയാണ് ഈ ഗുരു മഹിമയ്ക്കുള്ളതെന്ന് അറിയുക. അതുകൊണ്ടാണ് നമ്മുടെ സർവ്വ പാപഭാരങ്ങളും തെറ്റുകുറ്റങ്ങളും ക്ഷമിച്ചു നമ്മെ നേർവഴിയ്ക്ക് കൊണ്ടുപോകാൻ ഗുരുവിനല്ലാതെ മറ്റാർക്കും സാദ്ധ്യമല്ല എന്നു പറയുന്നതിന് കാരണം. നമ്മുടെ കർമ്മവാസനകളും പൂർവ്വവാസനകളും എടുത്തുമാറ്റി കൊന്നുതോറ്റി ഒരുപുതിയ വാസനക്രമം ഉണ്ടാക്കിയ ശേഷം നമ്മുക്കൊരു പുനർജന്മം നൽകി ദർശനം നൽകി ഉപദേശം നൽകി ജന്മവാസനകളേയും കളഞ്ഞ് മന്ത്ര ദീക്ഷയും നൽകിയാണ് ഗുരു നമ്മെ സ്വീകരിക്കുന്നത്. ഗുരുസ്ഥാനമെന്നു പറയുന്നത് സുഷ്മ്പ്ന നാഡിയും അത് മൂലാഗ്നിയുമാണ്. ഇതിൽ ചന്ദ്ര നാഡിയിൽ ലയിച്ചാൽ ദീപാഗ്നിയും ഉദിക്കും. സുഷ്മ്പ്ന നാഡി ഇടത് നാഡിയിൽ ലയിച്ചാൽ പഞ്ചഭൂതവും അറിവും

ഉദയം ചെയ്യും ഈ സമയത്ത് ചൈതന്യം ഉറപ്പിച്ച് ഗുരു ധ്യാനം ചെയ്തുവന്നാൽ വലത് നാഡിയെ ഉണർത്തി യോഗ ജ്ഞാനാഗ്നിയേയും ഉണർത്താം. സുഷ്മ്ന നാഡിയിൽ ഇടത് വലത് നാഡികൾ ഒന്നായി ലയിച്ചാൽ പഞ്ചഭൂതവും അറിവും ഉണരും. ഈ സമയത്ത് നിരന്തരമായി പഞ്ചാക്ഷരം ജപിച്ച് മുക്തിവരുത്തിയാൽ അഷ്ടസിദ്ധികൾ കൈവല്ല്യമാകും. ഇതിന് മുമ്പ് പറഞ്ഞ മൂന്ന് അഗ്നികളും ലയമാവുകയും വേണം. ഇതിന് ഗുരുകടാക്ഷം ഉണ്ടായേ തീരൂ. ഇങ്ങനെ ഒരു അവസ്ഥയുണ്ടാക്കിയെടുത്താൽ കാണാത്തത് കാണുകയും കേൾക്കാത്തത് കേൾക്കുകയും അറിയാത്ത പലതും അറി യുകയും ചെയ്യും. ഗുരുവിന്റെ ശക്തിപ്രകാശത്തിൽ നമ്മെ സുരക്ഷിതരായി നിർത്തി നമ്മുക്കു വേണ്ടുന്നതു നൽകി പുത്രനായി സ്വീകരിച്ച് നമ്മളിൽ ശേഷിച്ച ഭാരങ്ങൾ വീണ്ടും ഏറ്റെടുക്കുവാൻ ഗുരു തയ്യാറാകുന്നു. അപ്പോഴും അത് നാം അറിയുന്നില്ല ഇത് നാം അറിഞ്ഞേ പറ്റൂ. അല്ലെങ്കിൽ ഗുരു നിന്ദയുണ്ടായാൽ ഉള്ള ഭവിഷ്യത്ത് അറിയാതെ പോകും. ഗുരു നിന്ദയുണ്ടാകാതിരിക്കാൻ നമ്മുടെ പ്രവർത്തികളിൽ അതീവ ശ്രദ്ധയുണ്ടാവണം. ഒപ്പം ഗുരുവിന് ശാന്തി നഷ്ടപ്പെടാതിരി ക്കാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ജീവനും ചൈതന്യവും ഒന്നിന്റെ രണ്ട് പുറങ്ങളാണെന്ന് അറിയണം. ഇതിനെയാണ് ജീവാത്മാവെന്നും പരമാത്മാവെന്നും ചിലർ പറയുന്നത്. ഗുരു വെന്നും ഈശ്വരനെന്നും പറയുന്നതും ഇതിനെ തന്നെ. ഞാനില്ലെങ്കിൽ മറ്റൊന്ന് ഇല്ലായെന്നു പറയുന്നതും ഇതിനെ തന്നെ ഇത് തിരിച്ചറിയണമെങ്കിൽ തന്നെ അഞ്ചും മൂന്നും എട്ടായ ആദിമന്ത്രം അറിഞ്ഞിരിക്കണം. അത് അറിയണമെ ങ്കിൽ തന്നെ താൻ അറിയണം. അറിഞ്ഞശേഷമുള്ള അറി വുകളും അറിയേണ്ടതുണ്ട്. അതിനാൽ പ്രധാനപ്പെട്ടത് ജീവ ചൈതന്യം തന്നെ ജീവചൈതന്യമെന്ന് പറയുന്നത് മനസി നെയാണ്. മനസ്സ് പ്രത്യക്ഷത്തിൽ നാലായിതിരിയുന്നു. ചിത്തം, ബുദ്ധി, അഹങ്കാരം ഇവ മൂന്നും ചേർന്നു വരുമ്പോ ഴാണ് മനസായി മാറുന്നത് ഇതിൽ ചിത്തമാണ് പ്രധാനഭാ ഗം.

അതുകൊണ്ട് ചിത്തത്തെ ഗുരുവായി അറിഞ്ഞ് ചിത്തത്തേ ഉണർത്തി അതിനെ പൂർണ്ണഗുരുവായി കണ്ട്

പഞ്ചഭൂത തൻമാത്രകളേയും അറിഞ്ഞ് ഈ ഭൂത തൻമാത്ര കൾ സ്തൂല ഭൂതമായി നമ്മുടെ ശരീരത്തിൽ കടന്ന് അനുലോ മമായും പ്രതിലോമമായും ആണ് പ്രവർത്തിക്കുന്നത്.

ഇത് നന്നായി മനസിലാക്കിയാണ് ഇനി മുൻപോട്ട് പോകാനുള്ളത്. ഒരു മനുഷ്യ ശരീരത്തിൽ നക്ഷത്രഭൂത ത്തിന്റെ പകുതിയും മറ്റ് നാലുഭൂതങ്ങളുടെ അരയ്ക്കാലുകളും ചേർന്ന് സ്തൂലഭൂതമായി മാറ്റുന്നത്. ഇതിന്റെ ബാക്കി കാര്യ ങ്ങൾ പറഞ്ഞുവരുന്ന കൂട്ടത്തിൽ പറയാം. ഇത്രയും പറഞ്ഞത് നമ്മുടെ ശരീരത്തിൽ ഭൂതത്തിന്റെ പ്രവർത്തനം ഇങ്ങനെയാ ണെന്ന് അറിയാനാണ്. അതുകൊണ്ടാണ് ഇത് നേരത്തേപറ യേണ്ടിവന്നത്.

ഇതിൽ "മ"കാരം കലരുമ്പോൾ പ്രാരാബ്ദം ആകും ഇത് നമ്മേ അവിദ്യയിലേയ്ക്ക് തള്ളിവിടും. നിത്യമല്ലാത്തതും സത്യമല്ലാത്തതും നിത്യവും, സത്യവും ആണ്, "എന്ന്" തോന്നിപ്പിക്കുന്ന അവസ്ഥയിൽ കൊണ്ട് ചെന്ന് എത്തിക്കു ന്നു. ഇതിനെയാണ് "മായ" എന്ന് പറയുന്നത്. ഇതിൽ നിന്നുള്ള മോചനം ഗുരുവിൽകൂടി മാത്രമേ സാദ്ധ്യമാകൂ എന്ന് അറിയുക.

ഇവിടെയാണ് ചിത്തഗുരുഉണരേണ്ടത് ചിത്തം തന്നെ ഗുരു, ഗുരു തന്നെ ചിത്തം. ഇത് അറിഞ്ഞവന് മാത്രമേ ഗുരു വനിനെ അറിയാൻ കഴിയൂ. ഇത് ഗുരുവിൽ നിന്ന് നേരിട്ട് അറിയാനുള്ളതാണ്. അറിയേണ്ടതുമാണ്. ഇതിന് വേണ്ടുന്ന പ്രവർത്തനങ്ങൾ നമ്മുടെ ഭാഗത്ത് നിന്ന് ഉണ്ടാകേണ്ടതാണ്.

ഗുരുസേവയും ഗുരുവിനെ സമർപ്പണവും ഭക്തി യോടും വിശ്വാസത്തോടും സംശയമില്ലാതെയും നിരന്തരമായി ചെയ്തു കൊണ്ടിരിക്കണം. അപ്പോൾ ഗുരു തന്നിൽ ലയ ഭാവം കൊള്ളുകയും ചെയ്യും. തുടർന്ന് ഗുരുപാദസേവയും സർവ്വാർപ്പണവും കൊണ്ട് ഗുരുവിന് നമ്മിൽ നിന്ന് ഒഴിഞ്ഞ് നിൽക്കാൻ കഴിയാത്ത ലയപൂർണ്ണത നമുക്ക് അനുഭവപ്പെ ടും. അതു കൊണ്ട് മേൽ പറഞ്ഞ പ്രവർത്തനങ്ങൾ സദാജാ ഗ്രതയോടെ തുടരേണ്ടതാണ്. ഇത് ഗുരുവിനെ നമ്മിൽ

നിർത്താൻ സഹായിക്കും. ഗുരുവിൽ നിന്ന് ജ്ഞാനമാണോ, അറിവാണോ വേണ്ടതെന്ന് തീരുമാനിയ്ക്കണം. അക്ഷരാഭ്യാസം കൊണ്ട് നമുക്ക് അറിവ് നേടാം - പുരാണ ങ്ങളും വേദവും, ശാസ്ത്രവും അക്ഷരാഭ്യാസത്തിൽ ഇവ യെല്ലാം നേടാം സംസാരിക്കുവാനും പ്രസംഗിക്കുവാനും ഇത് കൊണ്ട് നമക്ക് കഴിയും. പക്ഷേ സ്വാമിയാകാനും സന്യാ സിയാകാനും ഇതു കൊണ്ട് കഴിയുന്നതല്ല. അതിന് ജ്ഞാനി യായി മാറിയാലേ കഴിയൂ. ജ്ഞാനിയാകണമെങ്കിൽ ഗുരു മൊഴിയിൽ കൂടിയല്ലാതെ സാദ്ധ്യമല്ല. ഗുരു മൊഴിക്ക് വേണ്ടത് അഭ്യാസമല്ല ലയഭാവമാണ്. ലയഭാവത്തിന് വേണ്ടത് ഗുരു ശിഷ്യസംവാദമാണ്. അല്ലാതെ വേദം പറഞ്ഞാൽ ശാസ്ത്രം പറഞ്ഞാൽ പുരാണം പറഞ്ഞാൽ അതിനെ അറിവ് എന്ന മായ ഭക്തിയിൽപെട്ട് പോകാൻ മാത്രമേ കഴിയൂ.

സംവാദത്തിൽ നിന്ന് വരുന്ന മൊഴി ജ്ഞാനത്തിന്റെ ഗംഗാ പ്രവാഹമാണ്. അത് ജ്ഞാനോദയമാണെന്നറിഞ്ഞ് പ്രവർത്തി ക്കേണ്ടത് ഓരോ ശിഷ്യന്റേയും ജ്ഞാനപ്രാ പ്തിക്ക് വളരെ അത്യാവശ്യമാണെന്നറിഞ്ഞാണ് മുൻപോട്ട് പോകേണ്ടത്. അത് ഗുരു മൊഴികളെ നിരന്തരമായി മനനം ചെയ്തു കൊണ്ടായിരിയ്ക്കണം.

ഗുരുവെന്നത് വ്യക്തിയല്ല ഉപാധിയുമല്ല, നാമവുമല്ല, ഗുരു ചിത്തമാണ് ഞാനാണ് എന്നറിയുക. നാം അറിയുന്ന ഗുരു ക്കൻമാർ ഉപാധിയും നാമവും ചേർത്ത ഗുരുക്കൻമാരാണ്. ഗുരുക്കന്മാരെ ഉപാധിക്കും നാമത്തിനും അപ്പുറത്തായി കാണാൻ ശ്രമിക്കണം. ഗുരു ആര് എന്ന് അപ്പോഴെ മനസി ലാക്കാൻ കഴിയൂ. മനസിലാക്കി കഴിഞ്ഞാൽ അപ്പോൾ തന്നെ ജ്ഞാന സാഗരത്തിന്റെ അലമൊഴികൾ കേൾക്കാനും കഴി യും. ഇത് മനസിലാക്കാൻ താല്പര്യമുള്ള ശിഷ്യന്മാർ വളരെ കുറവാണ് ഉള്ളതിൽ അധികം പേരും ധനഭദ്രത കുടുംബഭ ദ്രത സ്വാർത്ഥ താല്പര്യങ്ങൾ ആഗ്രഹിക്കുന്നവരാണ്. വേഷം സന്യാസിയും ലക്ഷ്യം ധനവും. തുടർന്ന് പല സുഖങ്ങളു മാണ് ഇവർ ആഗ്രഹിക്കുന്നത്. മോക്ഷപ്രാപ്തിയെപ്പറ്റി ഇവർ ചിന്തിക്കുന്നില്ലാ പകരം മരണപ്പെട്ടു പോയ നമ്മുടെ പൂർവ്വി

കരായ ആളുകൾക്ക് ശക്തിയും ചൈതന്യവും ഉണ്ടാക്കാനുള്ള ശ്രമത്തിലാണ് ചെന്ന് ചേരുന്നത്. ഇവിടെ ആരും മരണപ്പെടുന്നില്ലായെന്ന് ഇവർ മനസിലാക്കുന്നില്ല. നാമത്തോട് ചേർന്ന ഉപാധികളാണ് ഇവിടെ നശിച്ചു പോകുന്നത് "ജീവൻ ജനിക്കുന്നുമില്ല, മരിക്കുന്നുമില്ല." കാരണം അത് ബ്രഹ്മമാണ്, നിത്യവസ്തുവാണ് അത് നാശമില്ലാത്തതുമാണ്, മുകളിൽ പറഞ്ഞ കാര്യങ്ങൾ ഭ്രാന്തമാണെന്നറിഞ്ഞ് ബോധപ്പെട്ട് നിത്യതയിലേയ്ക്ക് വരിക.

അവിദ്യയായ മായയേ തള്ളി വിദ്യയായ നിത്യതയിലേയ്ക്ക് വരൂ. നിങ്ങളുടെ ദുഖങ്ങൾക്ക് ശമനം ഉണ്ടാകും അല്ലാതെ വാളും ശൂലവും പൂജിച്ചാൽ ഇതിന് പരിഹാരമല്ലായെന്ന് അറിയണം. പൂജ തന്നിൽ അടങ്ങിയതാണെന്ന് മനസ്സിലാക്കാൻ ശ്രമിക്കുകയാണ് വേണ്ടത്. എങ്കിലേ ജ്ഞാനസാഗരത്തിന്റെ അലമൊഴികൾ കേൾക്കാൻ നിങ്ങൾക്ക് കഴിയൂ. അതിന് ഗുരുവിൽ പൂർണ്ണ വിശ്വാസവും, സംശയമില്ലാത്ത ഉറച്ച മനസുമാണ് വേണ്ടത് സംശയം തീരാതെ ഒരിടത്തും ഒരിക്കലും എത്തിചേരാൻ കഴിയുകയില്ലായെന്ന് അറിഞ്ഞു വേണം നമ്മുടെ പ്രവർത്തികൾ. പരബ്രഹ്മമായിരിക്കുന്ന പരംപൊരുളായിരിക്കുന്ന പരം ജോതിയായിരിക്കുന്ന ഗുരുതന്നെയാണ് നമ്മേനേർവഴിക്ക് നയിച്ചുവിടേണ്ടത്. "ഗുരു സാക്ഷാൽ പരബ്രഹ്മ" മാണെന്നറിഞ്ഞ് ഗുരു സാക്ഷാൽക്കാരം നേടുക.

## ഗുരുബ്രഹ്മമാണ്

ബ്രഹ്മത്തിന് കാരണവും ഗുരുതന്നെ ഇതുകൊണ്ടാണ് ജീവ സ്ഥാനം ഗുരു സ്ഥാനമെന്ന് പറയുന്നത് (ലലാടസ്ഥാനം) ജീവന് കാരണം മൂന്ന് ദൂതതത്മാത്രകൾ ലയം കൊള്ളുമ്പോഴാണ്.

1. സോദജം
2. ശ്രോണിതം
3. വായുവും.

ഇവമൂന്നുമാണ് ജീവന് കാരണമായ വസ്തുക്കൾ ഇവ അകത്തേയ്ക്ക് കടത്തിവിടുന്ന കാര്യക്കാർ മാത്രമാണ് അച്ഛനും അമ്മയും.

അല്ലാതെ ഇവർ ഒരിയ്ക്കലും കാരണക്കാർ ആകുന്നില്ല. അതു കൊണ്ടാണ് ഇവർ ഒരിക്കലും എന്റേതെന്നും എനിക്കുള്ളതെന്നുമുള്ളവകാശം ഒരിക്കലും സത്യമായി പൊരുത്തപെടാത്തതാണെന്ന് അറിഞ്ഞിരിക്കേണ്ടതാണ്.

ഇതിന്റെ കാരണക്കാർ ആര് എന്ന് അറിയാൻ ശ്രമിക്കാം?

മൂന്ന് ദുതതന്മാത്രകളും ബ്രഹ്മമാകുന്ന വിത്തും ചേർന്നതാണ് കാരണക്കാർ. ബ്രഹ്മമെന്ന് പറഞ്ഞാൽ അതിന്റെ ശരിയായ അർത്ഥം ബീജം അല്ലെങ്കിൽ വിത്ത് എന്നാണ് ഈ വിത്ത് അനാദിയാണ്. ഇതിന്റെ ആവർത്തനമെന്നറിഞ്ഞുവേണം നമ്മുടെയാത്ര തുടരാനുള്ളത്. കാരണക്കാരനെ കണ്ടെത്താൻ കാര്യക്കാരനെ ഉപേക്ഷിച്ചെങ്കിലേ കാരണക്കാരനെ കണ്ടെത്താൻ കഴിയുകയുള്ളൂ. ഈ ശ്രമത്തിൽ കൂടി മാത്രമേ ആശ്രമം നമുക്ക് അത്യന്താപേക്ഷിതമാണെന്ന് മനസിലാക്കാൻ കഴിയൂ.

ആശ്രമത്തിൽ എത്തിയാൽ എല്ലാം തുറന്ന പുസ്തകം പോലെ കാണാനും അറിയാനും കഴിയും ഇന്നലെയുണ്ടായിരുന്നതും ഇന്നുള്ളതും നാളെയുണ്ടാകാൻ പോകുന്നതും ഞാനായിരുന്നു എന്നറിവിൽ മാതൃ, പിതൃ, ഗുരു ഈശ്വര പൂജകൾ ഈശ്വരൻ എന്നാൽ ഈ ശരീരമെന്നറിയുമ്പോൾ, ഇതെല്ലാം ഞാനെന്നറിയുമ്പോൾ മാത്രമാണ് ആശ്രമം ആയി തീരുന്നത്. ഇവിടെയാണ് ഞാനാണ് പ്രപഞ്ചമെന്ന അറിവ് ഉദയം ചെയ്യുന്നത്.

പ്രപഞ്ചത്തിൽ അല്ലഞാൻ എന്നിലാണ് പ്രപഞ്ചം എന്ന അറിവാണ് ജ്ഞാനോദയം.ഇതിന് വേണ്ടത് ഗുരു സാക്ഷാൽക്കാരമാണ്. ഗുരു സാക്ഷാൽ പരബ്രഹ്മമാണ്. ആദിയാണ് അനാദിയുമാണ്, പല നാമങ്ങളിൽ, പല ഉപാധികളിൽ ഉണ്ടായിരുന്ന ഗുരുക്കൻമാരും ഇന്നറിയപ്പെടുന്നതും നാളെ പുതിയ നാമങ്ങളിൽ അറിയപ്പെടാൻ പോകുന്നതും ഒരേയൊരു ഗുരുവാണെന്നറിയുക.

## ജീവന്റെ അടിസ്ഥാനം

നേരത്തേ പറഞ്ഞ മൂന്ന് ഭൂതതന്മാത്രകൾ

1) സോദജം എന്നത് വിയർപ്പ് കണം.

2) ശ്രോണിതം എന്നത് കറക്കുട്ടുകൾ (ആർത്തവരക്തം)

3) വായു: സംയോഗ സമയത്ത് ഉണ്ടാകുന്നത്.

## മനസ്സിന്റെ അടിസ്ഥാന ഘടകങ്ങൾ

അഗ്നി,വായു,ജലം ഈമൂന്നു ഭൂതതന്മാത്രകൾ ലയം കൊള്ളുമ്പോൾ ജീവചൈതന്യമാകുന്നു. അതായത് മനസ്സ് എന്നാകുന്നു. ഈ മനസ്സിനെ അറിഞ്ഞാൽ ചുമ്മാതിരുന്നും വിദ്യകൈവശമാക്കാം ഉപാധിയായിരിക്കുന്ന ഗുരുക്കൻമാർ ശിഷ്യന്മാരോട് പറയാറുള്ളത് ഇങ്ങനെയാണ്. മക്കളെ മനസ്സ് നന്നാക്ക്, മനസ്സിന്റെ അന്ധകാരം മാറ്റ്, മനസ്സിനെ ശുദ്ധമാക്ക്, മനസ്സിനെ ശാന്തമാക്ക്, മനസ്സിനെ തന്റേടമാക്കി വയ്ക്ക് മനസ്സിനെ നിർഭയമാക്കി മാറ്റ് ഇത്രയുമായാൽ നീ നേരെ വരുമെന്നാണ് ഗുരുക്കൻമാർ ആദ്യം നമുക്ക് തരുന്ന ഉപദേശം. പക്ഷേ, മനസ്സ് എന്താണെന്നറിയാത്ത ശിഷ്യർ മനസ്സിനെ അന്വേഷിച്ച് നടക്കുന്നതല്ലാതെ ഒരിടത്തും എത്തിച്ചേരാതെ അലയുന്ന കാഴ്ചകളാണ് നമുക്കു ചുറ്റും കാണാൻ കഴിയുന്നത്. ആയതിനാലാണ് ജീവനേയും മനസ്സിനേയും പറ്റി മുകളിൽ പറയേണ്ടിവന്നത്.ഇതിന് കൂടുതൽ വിശദീകരണം പറഞ്ഞുവരു ന്നതിനിടയിൽ പറയാം. കാരണഗുരു,കാര്യഗുരു, ദീക്ഷഗുരു, ഇങ്ങനെ മൂന്നായി ഗുരുക്കളെ തിരിച്ചുവെങ്കിലും നാം ഇതിനെ മൂന്നിനെയും ഒന്നായി കാണാൻ ശ്രമിക്കുന്നതാണ് ഉത്തമം. ഇതിനെ മൂന്നായി കാണുമ്പോൾ സംശയത്തിന് കാരണമാകും.

ജീവനേയും ജീവചൈതന്യത്തേയും പല പേരുകളിലായി പറയുന്നതുകൊണ്ടണ്ടണ് ഇത് വീണ്ടും പറയേണ്ടി വന്നത്. ജീവനെന്നും ജീവചൈതന്യമെന്നും

പറയുന്നത് ജീവനേയും മനസിനേയും ആണ്. ജീവനും ജീവ ചൈതന്യവും ലയം കൊള്ളുമ്പോൾ അതിനെ പരമാത്മാ വെന്ന് പറയുന്നു. രണ്ടായി നിൽക്കുമ്പോൾ ജീവനും ജീവ ചൈതന്യമെന്നും മറ്റ് പല പേരുകളിലും പറയുന്നു. എങ്കിലും എല്ലാം ഒന്നിനെയാണ് ഉദ്ദേശിക്കുന്നത്. ഒന്നായിരുന്നതിന് പലകാരണങ്ങൾ കൊണ്ട് രണ്ടും മൂന്നും ആയി കാണാൻ ശ്രമിച്ചതാണ് നമ്മുടെയെല്ലാം പാളിച്ചകൾ എന്നറിയണം.

നമ്മൾ കാണുന്നതും കേൾക്കുന്നതും അറിയുന്നതുമെല്ലാം സത്യം എന്നറിഞ്ഞ്, ശരിയായ സത്യത്തെ കണ്ടെത്താൻ ഗുരുമൊഴിയാണ് വേണ്ടതെന്നറിഞ്ഞ് അതിലേയ്ക്ക് ശ്രമിക്കുക.

മനസിനെയാണ് ആദ്യം അറിയേണ്ടത്. ഇതിന്റെ പ്രവർത്തന വേഗത പ്രകാശ വേഗതയേക്കാൾ കൂടുതലാണെന്നതു കൊണ്ട് തിരിച്ചറിയാൻ വളരെ പ്രയാസവുമാണ്. എങ്കിലും നമുക്കതറിഞ്ഞേ പറ്റൂ. ഉണ്ടെന്നും ഇല്ലായെന്നും, ഉണ്ടോ ഇല്ലയോ എന്ന് തോന്നിച്ചതും ഈ മനസാണ്. ഈ മനസിനേയാണ് ശാന്തമാക്കണം ശുദ്ധമാക്കണം ദൃഢമാക്കണം, പറ്റല് ഇല്ലാതാക്കണം, ഭയ രഹിതമാക്കണം, ഇതിന് മുൻപ് പറഞ്ഞ വൈരാഗ്യമാണ് വേണ്ടത്. ഒപ്പം ഗുരു കൃപയും ഉണ്ടാകണം ഇതിന് വേണ്ടത് ആദ്യം മനസ് എന്താണെന്നറിയണം. അത് എവിടെയാണ് ഇരിക്കുന്നത് എന്നറിയണം എങ്കിൽ മാത്രമേ നമുക്ക് എന്തെങ്കിലും ചെയ്യാൻ കഴിയൂ.

## മനസിന്റെ പ്രവർത്തനങ്ങൾ എങ്ങനെയെന്ന്നോക്കാം.

### ഇത് നാലായി പ്രവർത്തിക്കുന്നു.

**1) ചിത്തം, 2) ബുദ്ധി, 3) അഹങ്കാരം ഇത് മൂന്നും ചേർന്ന് വരുമ്പോൾ മനസായി ഈ മനസിനെ അറിയുമ്പോൾ തന്നെ അറിഞ്ഞവനായിതീരും.** ഇത് മനസിലാക്കാതെ ഇതറിയാതെ കാവിയുടുത്താലും താടിയും മുടിയും വളർത്തിയാലും, യോഗ ദണ്ഡ് കൊണ്ടു നടന്നാലും, നാമ മന്ത്രം ജപിച്ച് നടന്നാലും, ഹോമാദികർമ്മങ്ങൾ നടത്തിയാലും ഇത് സാദ്ധ്യമായിവരില്ല. ഗുരു കൃപയ്ക്ക് മാത്രമേ പരിഹരിക്കാൻ

കഴിയൂവെന്നറിയണം. കാരണം ഗുരു ഉപദേശം തരുന്നതുവരെ നമ്മിൽ ഉണ്ടായിരുന്ന വാസന ക്രമം പൂർണ്ണ മായി തുടച്ചു മാറ്റി കൊണ്ട് ഒരു പുതിയ വാസനക്രമം നമ്മിൽ സൃഷ്ടിക്കുന്നത് മൂലം നമ്മിൽ ഉണ്ടായിരുന്ന എല്ലാ അഴു ക്കുകളും കളഞ്ഞ് നമ്മേ ശുദ്ധീകരിച്ചാണ് ഗുരു ഏറ്റെടുക്കു ന്നത്. ഇവിടെയാണ് പുനർജന്മമുണ്ടാകുന്നത്. അല്ലാതെ മരിച്ചവൻ ജനിക്കുന്നില്ല. കാരണം ജീവൻ മരിക്കുന്നുമില്ല ജനിക്കുന്നുമില്ലായെന്നുള്ള സത്യം അറിയുക. ശരീരമാണ് നഷ്ടപ്പെടുന്നതും വീണ്ടും ഉണ്ടാകുന്നതും. ഇതു കൊണ്ടാണ് ഗുരു പിതാവ് എന്ന് പറയുന്നത്. നമ്മുടെ പൂർവ്വ വാസന കൾ തുടച്ചുമാറ്റി പുതിയ വാസനാക്രമം നമ്മിലുണ്ടാക്കി പുത്ര നായി മാറ്റുകയാണ് ഗുരു ചെയ്യുന്നത്. ഇവിടെ നാം ഒരു പുതിയ ജനനിയായി പുനർ ജന്മമായി രൂപാന്തരപ്പെടുന്നു. അല്ലാതെ ചത്തരാമൻ ഗോപാലനായി ജനിക്കുന്നില്ല. ജനി ക്കുകയുമില്ല. ഇതാണ് സത്യം. നമ്മുടെയെല്ലാ ജന്മവാസന യെടുത്തുമാറ്റി നമ്മേ കൊന്നു തോറ്റി എടുക്കുന്ന മഹാവിദ്യ ഗുരുനമ്മിൽ പ്രയോഗിച്ചശേഷമാണ് പുത്രനായി നമ്മേ സ്വീക രിക്കുന്നത് എന്നറിയണം. പുത്രനായി സ്വീകരിച്ചതിന് ശേഷം ഗുരു മൊഴികൾ പ്രകാരമുള്ള പ്രവർത്തികൾ ശ്രദ്ധിക്കുകയും അത് നടപ്പിലാക്കുന്ന ബാദ്ധ്യത ശിഷ്യന്റെതാണെന്നറിയു കയും വേണം. അതോടൊപ്പം നമ്മുടെ പൂർവ്വ വാസനകൾ ഒരു കാരണവശാലും നമ്മുടെ പ്രവർത്തികളിൽ വന്നു കൂടാത്തതാണ്. അങ്ങനെ സംഭവിച്ചാൽ അത് ഗുരു നിന്ദയാ യിതീരും.

നമ്മുടെ എല്ലാ പ്രവർത്തികളും ഗുരുമൊഴിയ്ക്ക് ശേഷം ഗുരുവാൽ നിയന്ത്രിയ്ക്കപ്പെട്ടതാണ്. പ്രവർത്തനം ശരിയെങ്കിൽ നമ്മുടെ എല്ലാ തെറ്റുകുറ്റങ്ങളും ഏറ്റെടുത്തു കൊണ്ട് നേർവഴിക്ക് നയിക്കാനും ശിഷ്യനോടൊപ്പം സദാ സമയവും ഉണ്ടായിരിക്കുന്നതാണ്. ഇത് വകതിരിച്ച് അറി യാൻ കഴിയാത്ത ശിഷ്യൻ വീണ്ടും തെറ്റ് കുറ്റങ്ങളിൽ ചാടി പോകുന്നു. അങ്ങനെ ചാടി പോകുന്ന ശിഷ്യന് ഒരിക്കൽ പോലും ഗുരുകൃപ ഉണ്ടാകുന്നതല്ല. ചില ശിഷ്യന്മാർ വരു ന്നത് ഗുരുവിൽ നിന്ന് കാര്യം കാണാൻ മാത്രമാണ്. ഇത്

ഗുരു നേരത്തേ അറിയുന്നു എന്ന വിവരം ഇവർ മനസിലാക്കുന്നില്ല. ഗുരു നിർദ്ദേശം അനുസരിച്ചുള്ള കർമ്മങ്ങളിൽ വ്യാപൃതനായിരിക്കുന്ന ശിഷ്യന് ഗുരുപിതാ തന്റെ അനന്തമായ പ്രകാശ വലയത്തിൽ ശിഷ്യന് സ്ഥാനം നൽകി അനുഗ്രഹിക്കുകയും അന്നു മുതൽ ഗുരു സേവയുടെ സൽഫലങ്ങൾ അനുഭവിയ്ക്കാൻ അവസരങ്ങൾ നൽകുന്നതാണ്. ഈ അവസരങ്ങൾ വഴി എനിക്ക് വേണ്ടതെല്ലാം കിട്ടികഴിഞ്ഞു. ഇനി ഒന്നും നേടാനില്ലായെന്ന് ധരിച്ച് സർവ്വജ്ഞനായി പോകുന്ന ശിഷ്യന്മാരും കൂട്ടത്തിൽ ഉണ്ടാകും. ഇവർക്കും നേരത്തേ പറഞ്ഞ ഗുരു നിന്ദ തന്നെ അനുഭവമെന്ന വകതിരിവുണ്ടായാൽ ഗുരു നിന്ദയിൽ നിന്ന് ഒഴിഞ്ഞ് നിൽക്കാൻ കഴിയുന്നതാണ്. ഗുരു നിന്ദ ഒരിടത്തുമെത്താൻ സഹായിക്കുന്നതല്ല. സുഷുപ്ന നാഡിയിൽ (ജീവനാഡി) ഉദിക്കുന്ന മൂലാഗ്നിയും, ചന്ദ്രനാഡി (ഇടത് നാഡി) യിൽ നിന്ന് ദീപാഗ്നിയും, സൂര്യനാഡി (വലത് നാഡി) യിൽ യോഗജ്ഞാനാഗ്നിയും ഇവമൂന്നും ആരാലും തടുക്കാൻ സാധിയ്ക്കാത്ത ശക്തിയാണ് ഇത് നന്നായി അറിഞ്ഞിരിക്കേണ്ടതാണ്. ഈ മൂന്ന് അഗ്നിയും പഞ്ചാക്ഷരവും ചേർന്നാൽ അഷ്ടസിദ്ധികൾ കരസ്ഥമാകും. അതുവരെ ചെയ്ത പാപകർമ്മങ്ങളും തെറ്റുകുറ്റങ്ങളും നമ്മിൽ നിന്ന് മാഞ്ഞ് എട്ടായി തീർന്ന അനാദിയായ മന്ത്രം സ്വന്തമായി തീരുന്നതു കൊണ്ട് ഇത് ഗുരുകൃപ കൊണ്ട് മാത്രമേ സാദ്ധ്യമാക്കാൻ കഴിയുകയുള്ളു. വിളക്കിനല്ല ഭംഗി ദീപത്തിനാണെന്ന് അറിയുക. ഇതിനെ ചിത്തഗുരുവിനെയുണർത്തുക. ആയതിന് ഗുരു ബ്രഹ്മത്തേ അറിയണം. എന്താണ് ബ്രഹ്മമെന്നറിയണം.

സൃഷ്ടിക്ക് കാരണമായ വസ്തു ബ്രഹ്മത്തെ പ്രത്യുല്പാദനക്ഷമമായ വസ്തു ബ്രഹ്മം ഇതിന് വിത്ത് എന്നും ബീജമെന്നും പറയും ബ്രഹ്മകാരണം ഗുരു തന്നെ.

ബ്രഹ്മവും, ബ്രഹ്മചര്യവും

ബ്രഹ്മത്തിനെ പറ്റിയുള്ള പൂർണ്ണമായ അറിവും

അത് അറിഞ്ഞ ശേഷം അതിനനുസരണമായ

പ്രവർത്തികളിൽ ഏർപ്പെടുമ്പോൾ ഉണ്ടാകുന്ന അനുഭവത്തേയാണ് ബ്രഹ്മചര്യമെന്നു പറയുന്നത്.

അല്ലാതെ ബീജ നിഗ്രഹം നടത്തിയതുകൊണ്ടോ വിത്തിനെ പൊതിഞ്ഞ് വച്ചതുകൊണ്ടോ ബ്രഹ്മചര്യമുണ്ടാകുന്നതല്ല. ഇത് തെറ്റായ ഒരു ധാരണയാണെന്നറിയണം. ഉദാഹരണത്തിന്

വേദങ്ങളും, ശാസ്ത്രങ്ങളും പുരാണങ്ങളും നോക്കിയാൽ അതിലുള്ള എല്ലാ ദേവന്മാരും ദേവിമാരും ഋഷീശ്വരൻമാരും, സന്യാസിമാരും, ഒന്നിലധികം ഭാര്യമാരെ സ്വീകരിച്ചവരായിരുന്നു. ഇവർക്കെല്ലാം മക്കളും ചെറുമക്കളും ഉള്ളതായി പറയുന്നുണ്ട്. ബ്രഹ്മചര്യം ബീജ നിഗ്രഹമാണെങ്കിൽ ഇവർക്കാർക്കും ഭാര്യമാരും മക്കളും ഉണ്ടാകാൻ പാടില്ലായിരുന്നു. ഇതിൽ നിന്നും കാര്യമെന്താണെന്നറിയാൻ എളുപ്പമായി തീരുന്നു.

ബ്രഹ്മത്തിനെ പറ്റിയുള്ള അറിവ് തന്നെ ശരി അല്ലെങ്കിൽ മേൽ പറഞ്ഞവർക്കെല്ലാം ബ്രഹ്മചര്യം നഷ്ടപ്പെടുമായിരുന്നു. ഇത് നഷ്ടപ്പെട്ടതായി ഒരിടത്തും ആരും പറഞ്ഞു കാണുന്നില്ല. അപ്പോൾ നാം മുൻപ് പറഞ്ഞതാണ് ശരി, ബ്രഹ്മചര്യമെന്നു പറയുന്നത് ബീജ നിഗ്രഹമോ, വിത്ത് പൊതിഞ്ഞു വയ്ക്കലോ അല്ല ബ്രഹ്മത്തെ അറിഞ്ഞു അതിനനുസരണമായി പ്രവർത്തിക്കുന്നതാണ് ബ്രഹ്മചര്യം. അല്ലാതെ മറുപടിയില്ലാത്തതും കടിച്ചാൽ പൊട്ടാത്തതും ആയ ഒന്നല്ല ബ്രഹ്മചര്യം നമ്മുടെ പൂർവ്വികർ മറച്ചു പിടിച്ചുവെന്നതാണ് സത്യം അതിന് ചില കാരണങ്ങൾ ഉണ്ടായിരിക്കുന്നതായി സംശയിക്കേണ്ടിയിരിക്കുന്നു. വികാരം വിചാരത്തിന് വഴിമാറി കൊടുക്കാത്തയവസ്ഥ നമ്മുടെ ഇടയിൽ ഉണ്ടായിരുന്നതായി കാണുന്നു. അതു കൊണ്ടായിരിക്കാം ഇങ്ങനെ ബ്രഹ്മചര്യത്തെ ബീജ നിഗ്രഹമായി അവർ ഒതുക്കി കെട്ടിയതെന്ന് വേണം കരുതേണ്ടത് നമ്മുടെ പൂർവ്വികരിൽ ഉണ്ടായ ലൈംഗിക വാസന മൂലം അക്രമ വാസനകൾ അവസാനിപ്പിയ്ക്കാൻ ഒരു മാർഗ്ഗമായി ഇതിനെ ഉപയോഗിച്ചിരിക്കണം.

മനുഷ്യന്റെ അകാലത്തിലുള്ള. മരണത്തിന് ലൈംഗിക പ്രവർത്തനം, കാരണമായി തീരുമെന്നുള്ളത് കൊണ്ട് അവനെ രക്ഷിക്കാനുള്ള ഭയപ്പെടുത്തലായി ഇതിനെ കാണുന്നത് തെറ്റാണെന്ന് പറഞ്ഞു കൂടാ കാരണം സാധാരണയായി ഒരു മനുഷ്യ ശരീരത്തിൽ ഉണ്ടാകുന്ന പ്രാണഗതി 12 അംഗുല പ്രയാണമാണ്. അധികമായി അദ്ധ്വാനിക്കുന്നവർക്കും ഓട്ടം ചാട്ടം നടത്തുന്നവർക്കും ഇത് 18 അംഗുലം വരെയാകും അതേസമയം ലൈംഗിക പ്രവർത്തിയിൽ ഏർപ്പെടുമ്പോൾ ഇതിന്റെ പ്രയാണ ഗതി 40 നും 60 മദ്ധ്യേ വരികയും ഒപ്പം സ്ത്രീ പുരുഷമനോലയം വേണ്ടി വരികയും ചെയ്യുന്നു. മനോലയം ഉണ്ടെങ്കിൽ മാത്രമേ ബീജസ്കലനം ഉണ്ടാകൂ. മേൽ പറഞ്ഞ പ്രയാണ ഗതിയും മനോലയം കൂടെയാകുമ്പോൾ അകാലത്തിനുള്ള മരണത്തിന് കാരണമാകും. ഇത് തടയുന്നതിലേയ്ക്ക് വേണ്ടിയാകണം നമ്മുടെ പൂർവ്വികൻമാർ ബ്രഹ്മചര്യത്തിന്റെ പേരിൽ നമ്മേ ഭയപ്പെടുത്തിയത് എന്നു വേണം കരുതാൻ. ആയതു കൊണ്ട് കാമത്തിനായി കണ്ട് ഭോഗിക്കുകയും വേണ്ട. ഭോഗത്തിനായി കണ്ട് കാമിയ്ക്കുകയും വേണ്ട. വികാരത്തിന് വിചാരം വഴി മാറി കൊടുക്കുന്നതാണ് ഇവിടെ അപകട കാരണമെന്നറിയണം. ലൈംഗിക പ്രവർത്തിയ്ക്ക് മിതത്വം ആവശ്യമാണ്. മിതത്വം വേണമെങ്കിൽ വൈരാഗ്യം കൊണ്ടേ കഴിയൂ. ലൈംഗിക പ്രവർത്തനം പാടില്ലായെന്ന് ഒരു വേദവും, ശാസ്ത്രവും പുരാണവും പറയുന്നില്ല. പക്ഷേ നിയന്ത്രണം കൂടിയേ കഴിയൂ അതിന് വിചാരത്തേ മുന്നിൽ നിർത്തുക. സംയോഗത്തിന് ശ്രമിക്കുമ്പോൾ മുകളിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ ഓർക്കുന്നത് നന്നായിരിക്കും.

അല്ലാതെ പാടില്ലായെന്ന് പറയുന്നത് ശരിയാണെന്ന് അഭിപ്രായമില്ല.

കാരണം ഈ പ്രപഞ്ചം നിലനിൽക്കണമെങ്കിൽ സൃഷ്ടി നടന്നേ പറ്റൂ. നമ്മുടെ വംശം നിലനിൽക്കണമെങ്കിലും പ്രപഞ്ചം നിലനിൽക്കണമെങ്കിലും സൃഷ്ടികൂടിയേ കഴിയൂ. ആയതിനു വേണ്ടി സൃഷ്ടിയിൽ ചില അനുഷ്ഠാനങ്ങൾ കൃത്യമായി ശീലിച്ചാൽ എല്ലാത്തിനേയും നിർത്തി

നമുക്കും നിൽക്കാൻ കഴിയുന്നതാണ്. അതിനുള്ള അനുഷ്ഠാന ക്രമങ്ങളാണ് ഇനി താഴെ പറയാൻ പോകുന്നത്. താഴെ ശ്രദ്ധിച്ച് മനസ്സിലാക്കുക. സംയോഗം നടക്കുമ്പോൾ പ്രാണനെ വലതു നാഡിയിൽ നിർത്തണം ഇത് ഒരു ശീലമാക്കി മാറ്റിയാൽ മുകളിൽ പറഞ്ഞ അപകടം ഒഴിവാക്കി കാര്യം സാദ്ധ്യമാക്കാം.

ശരിയായി പറഞ്ഞാൽ ഈ സമയത്ത് വലത് മൂക്കിൽ കൂടി ശ്വാസം എടുക്കുകയും ഇടത് മൂക്കിൽ കൂടി പുറത്ത് വിടുകയും ചെയ്യണം. ഈ പ്രവർത്തനങ്ങൾ സ്ഥിരമായി സ്വീകരിച്ചാൽ നിങ്ങൾക്ക് അസുഖമൊന്നും ഉണ്ടാകാതിരിക്കുവാനും മരുന്നുകൾ കഴിക്കാതിരിക്കാനും നിങ്ങൾ വിചാരിച്ചാലേ മരണവും നിങ്ങൾക്ക് ഉണ്ടാകൂ. അതിന് ചിലത് കൂടി പറയാം നിങ്ങൾ ആഹാരം കഴിക്കുമ്പോൾ വലത് മൂക്കിൽ കൂടി ശ്വാസം എടുക്കുകയും ഇടത് മൂക്കിൽ കൂടി വിടുകയും ചെയ്യണം. ജലപാനം നടത്തുമ്പോഴും ഇങ്ങനെ തന്നെ ചെയ്യണം ഉറങ്ങുന്ന സമയത്തും ഇങ്ങനെ ചെയ്യേണ്ടതാണ്. ഇത് ഒരു ശീലമാക്കിമാറ്റിയാൽ ഈ പ്രപഞ്ചം നിലനില്ക്കുന്നവരെയും നിങ്ങൾക്ക് രോഗവും മരണവും ഇല്ലാതെ നില്ക്കാൻ കഴിയുന്നതാണ്. സ്വപ്നമെന്ന മിഥ്യമാറ്റി സ്വപ്നമെന്നയാഥാർത്ഥ്യം നിങ്ങൾക്ക് വേണമെന്ന് തോന്നിയാൽ ഉറങ്ങാൻ കിടക്കുമ്പോൾ വലത് കൈമുകളിലും ഇടത് കൈതാഴേയും കാലുകൾ രണ്ടും നിവർത്തിയും മുൻപറഞ്ഞ രീതിയിൽ ശ്വാസഗതി എടുക്കുകയും ചെയ്താൽ മിത്ഥ്യാസ്വപ്നങ്ങൾക്ക് പകരം അന്തകരണഭാവങ്ങൾ ഉണർന്ന് സത്യ അനുഭവങ്ങൾ നേടാം ഈ പറഞ്ഞതെല്ലാം ഗുരുവിൽ നിന്ന് നേരിട്ട് അഭ്യസിക്കണം അനുഭവം തീർച്ചയാണ്. വിശപ്പിന് ശമനം ഉണ്ടാക്കുന്നതാണ് അന്തകരണമെന്ന് പറഞ്ഞത്. ഇത് ബോധമനസിന്റെ പ്രവർത്തനമാണ്. സ്വപ്നമെന്നുപറയുന്നത് ഉപബോധമനസാണ്. ഇത് ഉറക്കത്തിലും ഉണർവിലും രണ്ടായി പ്രവർത്തിക്കുന്നു. ഈ പറഞ്ഞ കാര്യങ്ങൾ പതിവായി ശീലിച്ചാൽ മരുന്നും മന്ത്രവാദവും ചോദിച്ചറിയലും രോഗപീഠയും നിങ്ങൾക്ക് ഉണ്ടാകുന്നതല്ല.

കാരണം സ്വന്തം കൈകളാൽ 8 ചാൺ നീളവും

4 ചാൺ വണ്ണവുമുള്ള ഈ ശരീരത്തിന് 96 തത്വങ്ങളും 96 വിരലിട പ്രമാണങ്ങളും. ഈ ശരീരത്തിന് (21600) ഇരുപത്തി ഒന്നായിരത്തി ആറ് നൂറ് ശ്വാസ നിശ്വാസങ്ങളാണ് 60 നാഴികനേരം കൊണ്ട് (അതായത് ഇരുപത്തിനാല് മണിക്കൂർ) ഉണ്ടാകുന്നത് ഇതിന് (14100) പതിനാലായിരത്തി ഒരുന്നൂറ് പുറത്ത് പോകുകയും ബാക്കി ഉള്ളിൽ അടങ്ങുകയും ചെയ്യുന്നു. ഇതു അഭ്യാസം കൂടാതെ തനിയെ നടക്കുന്നതാണ്. പ്രാണന്റെ സൂക്ഷ്മാവസ്ഥയ്ക്ക് യോഗാഭ്യാസവും പ്രാണായാമവും, ആവശ്യമില്ലായെന്നറിയാനാണ് ഇത്രയും പറഞ്ഞത്. ചെറുപ്രയാത്തിൽ യോഗയും പ്രാണായാമവും കുറച്ച് ഉപകരിക്കുകയും പ്രായം കൂടുമ്പോൾ ഇത് ചെയ്യാൻ കഴിയാതെ വരുമ്പോൾ ശരീരത്തിന് ദോഷം ഉണ്ടാക്കി വയ്ക്കുകയും ചെയ്യും.

ആയതിനാൽ ഇത് വേണം അല്ലെങ്കിൽ വേണ്ട എന്ന് നിങ്ങൾ തീരുമാനിച്ചാൽ മതി.

നിങ്ങൾക്ക് മോക്ഷമാണ് വേണ്ടതെങ്കിൽ മനസിനെ അലയാതിരിയ്ക്കാൻ പഠിക്കണം. മനസ് ഒതുങ്ങിയാലേ മോക്ഷം സാദ്ധ്യമായിവരൂ. മനസ് അലഞ്ഞാൽ നിങ്ങൾക്ക് ഒരിടത്തും എത്താൻ കഴിയാതെ പോകും. അതുകൊണ്ട് മനസിനെ അറിയുകയും അത് നിയന്ത്രണ വിധേയമാക്കാൻ ശ്രമിക്കുക.

മനസ് ഒടുങ്ങുന്നതാണ് ചുമ്മാതിരിക്കും വിദ്യാ മനസ് ഒതുങ്ങുന്നതാണ് വേദം. മനസ് ഒതുങ്ങലാണ് ശാസ്ത്രം. മനസ് ഒതുങ്ങുമ്പോൾ അതു പുരാണം മനസ് ഒടുങ്ങിയാൽ എല്ലാം എല്ലാം ഒടുങ്ങിയതായി കരുതാം മനസ് ഒതുങ്ങിയാൽ താൻ ഈശ്വരനായി തീരും. മനസു ഒതുങ്ങിയാൽ താൻ തന്നെ ഗുരുവായിതീരും. മനസ് ഒതുങ്ങിയാൽ താൻ പരാമാത്മാവായി തീരും മനസൊതുങ്ങിയാൽ അത് ഞാനായി തീരുന്നു. ഇത്രയും ആകുമ്പോൾ ചിത്ത ഗുരു ഉണർന്ന് നമ്മേ ശക്തനാക്കുന്നു.

അപ്പോൾ താനായി തന്മയനായി തീരാം. ഇതിനായി ധ്യാനം ശരിയായ മുറയിൽ അഭ്യസിക്കണം. അത് ഗുരു

വിൽ നിന്ന് തന്നെ അഭ്യസിക്കേണ്ടതാണ്.

## അർദ്ധപത്മാസനം

ഇടത് കാലിന്റെ വണ്ണയിൽ വലത് കാലിന്റെ പാദം തൂക്കി വച്ച് രണ്ട് കയ്യുകളും നിവർന്ന് കാലിന്റെ മുട്ടിൽ കൈകളുടെ കൈകുഴകൾ (റിസ്റ്റ്) വരത്തക്കരീതിയിൽ നട്ടെല്ല് നിവർന്ന് 90° ഡിഗ്രിയായി നിവർന്നിരിക്കണം. ഈ സമയം നമ്മുടെ പ്രാണൻ സൂക്ഷ്മാവസ്ഥയിൽ വരും. കൈകളുടെ തള്ളവിരലുകൾ ചൂണ്ടു വിരലുകളും മുട്ടിച്ച് വെക്കേണ്ടതാണ്. ഈ വിരലുകൾ മുട്ടുന്നതോടെ ഹൃദയവും ശിരസുമായി ബന്ധം സ്ഥാപിയ്ക്കപ്പെടുന്നു. ഇങ്ങനെ ധ്യാനത്തിലിരുന്നാൽ മുകളിൽ പറഞ്ഞ അളവ് ശരിയായി വരുകയും കുണ്ഡലിനി ഉണരുകയും നമുക്ക് ദർശനവും സ്പുരണങ്ങകളും ദൃശ്യങ്ങളും മറ്റനുഭവങ്ങളും സിദ്ധിക്കുന്നതാണ്. ഇങ്ങനെ ദിവസവും പ്രാണനെ സുഷ്മപ്നയിൽ നിർത്താൻ കഴിഞ്ഞാൽ രാഗാദികളിൽ നിന്നും രോഗങ്ങളിൽ നിന്നും മുക്തിയും സംഭവിക്കും. പ്രാണവായു കൃത്യത പാലിച്ചാൽ മറ്റ് വായുക്കളും കൃത്യത പാലിക്കും. ഇത് ചെയ്യേണ്ടത് ഗുരു നിർദ്ദേശമനുസരിച്ചായിരിക്കണം. കാരണം ഉത്തമ ശിഷ്യന്റെ അടുത്ത് നിന്ന് മാറി നിൽക്കാൻ ഗുരുവിന് കഴിയുന്നതല്ല. ഈ സത്യമറിഞ്ഞായിരിക്കണം നമ്മുടെ പ്രവർത്തനങ്ങൾ. നമ്മുടെ എല്ലാ പ്രവർത്തികളിലും ഗുരു ദീപം തെളിക്കേണ്ടതുണ്ട്. അത് ആവശ്യവുമാണ്. എന്ത് സംഭവിച്ചാലും ഗുരു രക്ഷകന്റെ രൂപത്തിൽ നമ്മുടെ അടുത്തെത്തി ലക്ഷ്യത്തിൽ എത്തിക്കുന്നതാണ് ഇത് മനസിലാക്കി കഴിഞ്ഞാൽ ചിത്തഭാവങ്ങൾ ഉണർത്തി ഗുരു മൂന്ന് ഭാവങ്ങൾ കാണിച്ചു തരുന്നു.

1) കാരണ ഗുരു
2) കാര്യ ഗുരു
3) ദീക്ഷ ഗുരു.

ഇത് മൂന്നും ഒന്നിൽ അടങ്ങിയതായി തീരണം. അപ്പോൾ ഗുരു പൂർണ്ണനായി മാർഗ്ഗദീപം തെളിച്ച് ഈ ദീപത്തിന്റെ പ്രകാശത്തിൽ അതു വരെ അനുഭവപ്പെടാത്ത

പലതും അനുഭവപ്പെട്ടു തുടങ്ങും.

കുണ്ഡലിനിയെന്ന് പറയുന്നത് നമ്മുടെ നട്ടെല്ലിന്റെ താഴേയും മുകളിലുമായി രണ്ടു മുട്ടുകൾ ഉണ്ട്. ഇവയിൽ ഓരോന്നിലും ഓരോ ആടകൾ ചുറ്റിയിരിക്കും അതിനെയാണ് ആൺപാമ്പെന്നും, പെൺപാമ്പെന്നും പറയുന്നത്. നേരത്തേ പറഞ്ഞ അളവിൽ ധ്യാനത്തിനിരുന്നാൽ ഇവ രണ്ടും നിവർന്ന് വരും. അപ്പോഴാണ് സ്പുരണവും ദർശനവും അനുഭവപ്പെടുന്നത്. ഉണർന്ന് കഴിഞ്ഞാൽ തലയുടെ പുറകിൽ നിന്ന് മൂക്കിന്റെ തുമ്പുവരെ നീണ്ടു നിൽക്കും. താഴെയുള്ളത് ആധാരങ്ങൾ ആറും കഴിഞ്ഞാണ് ഇവിടെ എത്തുന്നത്. നമ്മുടെ ഇരിപ്പ് ശരിയല്ലെങ്കിൽ ഇത് വഴിയിൽ കുടുങ്ങി പോകും അത് അപകടകാരണമാണെന്നറിയണം. അതു കൊണ്ടാണ് ധ്യാനം ശരിയായ അളവിൽ തന്നെ വേണമെന്ന് പറയുന്നത്. ഈ രണ്ട് പാമ്പുകളെയാണ് ആരാധിക്കേണ്ടത്. അതു കൊണ്ടാണ് നമ്മുടെ അകത്തുള്ള പാമ്പിനെ അറിഞ്ഞു വേണം നമ്മുടെ എല്ലാ പ്രവർത്തികളും.

സത്യത്തിന് എപ്പോഴും വികൃതഭാവമാണ്. അസത്യത്തിന്റേത് സുന്ദര ഭാവവുമാണ്. ഈ വകതിരിവ് അല്ലെങ്കിൽ വക തിരിച്ചുള്ള അറിവ് ഉണ്ടാകാൻ നന്നായി ശ്രമിക്കേണ്ടതാണ്. ഈ ശ്രമത്തിൽ കൂടി മാത്രമേ ആശ്രമത്തിൽ എത്താനും ആശ്രമം എന്തെന്നറിയാനും കഴിയൂ. ഇതിന് ഗുരുവിൽ ശരണം പ്രാപിക്കുക. ഉത്തമനായ ശിഷ്യന് ഗുരു കടാക്ഷം മതി. ആത്മ വിചാരം അല്ലെങ്കിൽ മനനം ചെയ്യുന്ന ശിഷ്യന് ഗുരുപദേശമാണ് ഗുരു ധ്യാനമാണ് വേണ്ടത്. ഗുരു പ്രീതിയിൽ കൂടി സാക്ഷാൽക്കാരം നേടുന്ന ശിഷ്യന് പുരോഗതിയുടെ പാത തെളിഞ്ഞു വരും. ഗുരുവിന്റെ നിരന്തരമായ ഉപദേശമുണ്ടെങ്കിലേ തനിക്ക് പോകാൻ കഴിയൂ. ഇല്ലെങ്കിൽ വീണുപോകുമെന്ന് ധരിക്കുന്ന ശിഷ്യൻമാരും കുറവല്ല. കാരണം ജ്ഞാനം എന്താണെന്ന് അറിയാതെ ഭക്തിയിൽ നിറഞ്ഞു നിൽക്കുന്ന ശിഷ്യൻമാരാണ് ഇവർ. ഇവർക്ക് വേണ്ടത് ജപം, ഹോമം, മന്ത്രം, അഘണ്ഡനാമം, അഹോരാത്രപാരായണം, സപ്താഹം, പൊങ്കാല, അന്നദാനം, വസ്ത്രദാനം, ഇങ്ങനെയാണ് ഇവർ ആഗ്രഹിക്കുന്നത്. ആത്മസുഖവും ശാന്തിയും ഇവർക്ക് ഒരിക്കലും കൈവല്ല്യമാകുന്നത

ല്ല. ഇത് ജ്ഞാനമാർഗ്ഗത്തിൽ കൂടിയെ സാദ്ധ്യമാകൂ. ഇതിന് വേണ്ടത് ഭക്തിയിൽ നിന്ന് ജ്ഞാനത്തിലേയ്ക്ക് ജ്ഞാനത്തിൽ നിന്ന് മുക്തിയിലേയ്ക്ക് ഇതാണ് വഴി.

## തത്വമസി

അത് നീ തന്നെയാണെന്ന് അറിയണം. നിനക്ക് എവിടെ എത്തണമെങ്കിലും എത്താൻനീ തന്നെയായാൽ മതി അല്ലാതെ കീർത്തനം, ഹോമം, സപ്താഹം, ഹോമാദികൾ ഇവ ഒരിക്കലും നിന്നെ ഒരിടത്തും എത്തിക്കുകയില്ല, വളഞ്ഞിടുക മാത്രമേ നടക്കൂ. ഈ പിടിവള്ളി വലിച്ചെറിഞ്ഞ് പുറത്തു വരൂ. താനായി തന്മയനായി നിൽക്കൂ.

1) ഒന്നാമെഴുത്ത് - ജീവൻ

2) ഊമയെഴുത്ത് - ശരീരം

3) എഴുതാത്ത അക്ഷരം - മനസ്

4) പഞ്ചാക്ഷരം - ഓം നമ ശിവായ (പ്രപഞ്ചം)

5) ജീവൻ നിത്യമാണ്, സത്യമാണ്, ജനനമരണമില്ലാത്ത അനാദിയുമാണ്.

6) മനസ് വിഷ്ണുവാണ് - ഗുരുവാണ് - ഞാനാണ്.

7) സത്യമാണ് സ്നേഹം - അത് വിരൂപമാണ്.

8) ഫലമിച്ഛിയ്ക്കാതെ കർമ്മം ചെയ്യുക

9) അഭേദ ദർശനഭാവം സ്വീകരിക്കുക

10) ശത്രു മിത്ര ഭാവം വെടിയുക.

11) രണ്ടില്ല ഒന്നേയുള്ളുവെന്നറിയുക

12) അത് ഞാനാണെന്നറിയുക

13) ഞാനെന്ന ഭാവം ഒരിയ്ക്കലും ഉണ്ടാകാതിരിക്കാൻ ശ്രമിക്കുക.

14) സർവ്വം ഞാനാണെന്ന് പഠിക്കുക

15) അഭേദ ദർശനം ജ്ഞാനമാണെന്നറിയുക.

16) ഭേദചിന്ത മായയാണെന്നറിയുക.

17) മായയാണ് ബന്ധമെന്നറിയുക.

18) ബന്ധത്തിന് കാരണവും മായയാണെന്നറിയുക.

19) ഒന്നിനേയും നിഷേധിയ്ക്കാതിരിയ്ക്കാൻ ശ്രമിക്കുക.

20) ഒന്നിനേയും കൊള്ളാതേയും തള്ളാതേയുമിരിയ്ക്കുക.

21) എന്തിനേയും നമുക്ക് കൊണ്ട് പോകാൻ കഴിയണം.

22) ഒന്നിനും നമ്മേ കൊണ്ടു പോകാൻ കഴിയരുത്.

23) തന്റേടവും നിർഭയത്വവും മുഖമുദ്രയാക്കുക.

ഇത്രയും ആകുമ്പോൾ ചിത്തം ഉണർന്ന് നമുക്ക് വേണ്ട നിർദ്ദേശം തരുന്നതാണ് ഇതിനെയാണ് ഗുരു മൊഴിയെന്നും, ഉൾവിളിയെന്നും, അശരീരിയെന്നും ദൈവ വിളിയെന്നും പറയുന്നത്. ചിത്തത്തിന്റെ ഉൾവിളിയെ ഗുരു മൊഴിയായി സ്വീകരിച്ച് അതിൻ പ്രകാരമുള്ള പ്രവർത്തിയാണ് ഉത്തമമായിട്ടുള്ളത്. ഇത് ബോദ്ധ്യമായവർക്കാണ് താഴെ പറ യുന്നത് ഉപകരിക്കുന്നത്. അല്ലാത്തവർക്ക് അക്ഷരം അറി യാമെന്നുള്ളത്കൊണ്ട് വായിച്ചുവെന്ന് വരുത്തി തീർക്കാം.

ജീവ നാഡിയിൽ ഇടതുനാഡി ലയിച്ചാൽ പഞ്ച ഭൂതവും അറിവും നമ്മിൽ ലയിക്കുമെന്നറിയണം. ഇത് വലത് നാഡിയിലാണെങ്കിലും ഈ അനുഭവം ഉണ്ടാകുന്നതാണ്. ഇതിന് ശരീരതത്വവും, ആത്മതത്വവും അറിഞ്ഞിരിക്കണം. രണ്ടും ഒന്നിന്റെ രണ്ട് പുറങ്ങൾ ആയത് കൊണ്ട് വേർതി രിച്ച് അറിയേണ്ടതുണ്ട്. എങ്കിൽ മാത്രമേ കാര്യങ്ങൾ മനസി ലാകൂ. അത് ചുരുക്കി പറയാം - ശരീര തത്വമെന്ന് പറയു ന്നത് ആത്മ ജ്ഞാനികൾ 36 എന്നും അല്ലാ 96 തത്വമെന്നും പറയുന്നു. ഗാന്ധാരി എന്ന ഏക നാഡി മൂന്നായി പിരിഞ്ഞ് ഇടകല പിൻകല സുഷുമ്നഎന്ന് അറിയുന്നു. അത് വീണ്ടും

സപ്തനാഡികളായി പിരിഞ്ഞ് വീണ്ടും ദശനാഡികളായി പിരിഞ്ഞ് വീണ്ടും പിരിഞ്ഞ് (72000) എഴുപത്തി രണ്ടായിരം നാഡിഞരമ്പുകളായി നമ്മുടെ ഓരോ രോമകൂപവും ചേർന്ന് മുപ്പത്തി മുക്കോടി നാഡി ഞരമ്പുകളും രോമ കൂപവുമായി മാറുന്നു. ആയതിനാൽ ആണ് നമുക്ക് മുപ്പത്തി മുക്കോടി ദേവതാ സങ്കൽപങ്ങൾ ഉണ്ടായതിന് കാരണം ശരീരത്തിനകത്തുള്ള മുപ്പത്തി മുക്കോടി നാഡി ഞരമ്പുകളും രോമകൂപാദികളും ആണ് പുറത്ത് സങ്കല്പമായി കണ്ടതും, അകത്ത് സത്യമായി കണ്ടതും. അതു കൊണ്ടാണ് ഈശ്വരൻ എന്നാൽ ഈ ശരീരമെന്ന് പറഞ്ഞത് ഇത്രയും പറഞ്ഞു വന്നത് ഈ സത്യം നിങ്ങളെ ബോദ്ധ്യപ്പെടുത്താനായിരുന്നു. ഭക്തിയും ജ്ഞാനവുമായ അകലം ഇത്ര വലുതാണെന്നറിഞ്ഞിരിക്കേണ്ടതാണ്. ആത്മ തത്വവും ശരീരതത്വവും ഒന്നിന്റെ രണ്ട് പുറങ്ങളാണെന്നറിഞ്ഞു വേണം സാധനകളിൽ ഏർപ്പെടാനുള്ളത്. അല്ലെങ്കിൽ ഒന്ന് മറ്റൊന്നിന് ദോഷമാകാൻ ഇടയുണ്ട്. അതു പോലെ തന്നെ ജീവനും മനസും ഇത് രണ്ടും ഒന്നായി പ്രവർത്തിക്കുന്നവയാണെങ്കിലും രണ്ട് പുറങ്ങളിലായി പ്രവർത്തിക്കുന്നതു കൊണ്ട് അങ്ങനെയാണെന്നറിഞ്ഞതു കൊണ്ടാണ് രണ്ടായി തോന്നിയത് ഇത് ഒന്നായി തീരുമ്പോൾ പരമാത്മാവായി തീരുന്നു. വേറിട്ടു നിൽക്കുമ്പോൾ ജീവനും മനസുമായി തീരുന്നു. ഇതിനു കാരണം മായയാണ്. മായമാറിയാൽ ഇവരണ്ടും ഒന്ന് മായയാൽ രണ്ടായി കണ്ടതു കൊണ്ട് പ്രവർത്തനങ്ങളും രണ്ടായി തീരുന്നു. ഇത് ഒന്നാണെന്നുള്ള അറിവ് ഉണ്ടാകുന്നതുവരെ ശരീരത്തിന് വേണ്ടത് ശരീരത്തിനും, ആത്മാവിന് വേണ്ടത് ആത്മാവിനും കൊടുത്തേ പറ്റൂ. ഇത് ഒരു കാരണവശാലും ഒഴിവാക്കാൻ പാടില്ല. ഇതു ഒഴിവാക്കാൻ കഴിയുന്നതുമല്ല. ശരീരത്തിന് ആവശ്യമായി തോന്നുന്നതെന്തും ശരീരത്തിന് കൊടുക്കണം. അതിന് വകഭേദം വേണ്ട ലഹരികൾ മാത്രം ഉപേക്ഷിക്കണം. അല്ലെങ്കിൽ ഉപബോധമനസിന്റെ നിലതെറ്റാൻ ഇത് കാരണമായി തീരുകയും ഒപ്പം ഉപബോധ മനസിന്റെ പ്രവർത്തനം നിയന്ത്രിക്കാൻ കഴിയാത്ത അവസ്ഥയിൽ ആയി തീരുകയും ചെയ്യും. ആത്മാവിന് കളങ്കമില്ലാത്ത ഭക്തിയോട് കൂടിയ ശുദ്ധമായ ഗുരു സേവയും നൽകുക. വികാരത്തിന് വിചാരം വഴിമാറി കൊടുക്കാതെ വിചാരത്തേ ശക്തിപ്പെടുത്തി എടു

ക്കേണ്ടതാണ്. ശരീര ശക്തിയും, ആത്മ ശക്തിയും ചേർന്നു പോകാതെ രണ്ടിനേയും നിലനിർത്തേണ്ടതാണ്. ആയതിന് ശരീരത്തെ രോഗവിമുക്തമാക്കണം. ആരോഗ്യ പൂർണ്ണമായ ശരീരം തന്നെ നമുക്ക് വേണ്ടത് ശരീരത്തിന് പഥ്യങ്ങൾ വേണ്ട ആരോഗ്യമാണ് ആവശ്യമെന്നറിയുക. ഒന്നുകൂടി ഓർമ്മിപ്പി ക്കുന്നു. ശരീരത്തിന് പോഷണമൂല്യമുള്ള ആഹാരങ്ങൾ തന്നെ കൊടുക്കണം. മനസിനെ സംശയമില്ലാതേയും ഉറപ്പു ള്ളതുമായ ഭക്തിയും ഉണ്ടാകേണ്ടതാണ് നാക്കിന്റെ രുചിനോ ക്കാതെ ശരീരത്തേ പോഷിപ്പിക്കേണ്ടതാണ് അല്ലെങ്കിൽ ശരീരം വീണുപോയാൽ ആത്മാവിന് നിൽകാൻ ഇടമില്ലാതെ പോകും. ഇത് അറിയേണ്ടതാണ്. അറിഞ്ഞ ശേഷം രണ്ടി നേയും ഒപ്പം നിർത്താൻ ശ്രമിക്കുക. ഇത് നമ്മുടെ ധർമ്മമാ ണെന്ന് അറിഞ്ഞ് കർമ്മ നിരതനായി തീരുക ഒപ്പം വിചാരം വികാരത്തിന് വഴിമാറി കൊടുക്കാതെയും വികാരത്തിന് ഒരിക്കലും ഉണർന്ന് വരാൻ കഴിയാത്തവണ്ണം അതിനെ നശി പ്പിക്കേണ്ടതാണ്. എല്ലാ പരാജയങ്ങൾക്കും കാരണം വികാ രമാണെന്ന് അറിയുക. നമ്മുടെ തോൽവിക്കും വിജയത്തിനും കാരണം വികാരമെന്നറിയണം. ഏത് ലക്ഷ്യത്തേയും തകർക്കാനുള്ള കഴിവും ശക്തിയും വികാരത്തിനുണ്ട്. ഇതിന് കാരണമായി തീരുന്നത് വിചാരം ദുർബലപ്പെടുന്നതു കൊണ്ടാ ണ്. ഇങ്ങനെ സംഭവിക്കുന്നത്. ഇത് പ്രവർത്തി വൈകല്യ മാണ്. ആത്മാവിനെ തിരിച്ചറിയാൻ കാരണം ശരീരമാണ് ധർമ്മത്തെ തിരിച്ചറിയുന്നത് അധർമ്മമുള്ളതു കൊണ്ടാണ്, അസത്യം ഉള്ളതു കൊണ്ടാണ് സത്യത്തെ അറിയുന്നത്. വിദ്യ യുള്ളതു കൊണ്ടാണ് മായയെ തിരിച്ചറിയുന്നത്. നമുക്ക് വേണ്ടത് നിത്യ അനിത്യതയെ വേർതിരിച്ച് അറിയാനുള്ള വിവേകമാണ് ഉണ്ടാകേണ്ടത്. ആയതിന് സുഖാസനത്തിൽ ഇരുന്നു പഞ്ചാക്ഷര ധ്യാനത്തിൽ ഗുരുവിനേയും ജീവനേയും അറിയാൻ ശ്രമിക്കുക. അതിന് വേണ്ടത് താഴെപ്പറയുന്നു. നകാരമകാരങ്ങളെ നീക്കി മറ്റ് മൂന്ന് അക്ഷരങ്ങളെ രണ്ടു തല യുള്ള മാണിക്യമായി കണ്ട് ധ്യാനത്തിൽ ഇരുന്നാൽ നാമം അടങ്ങിയവനായിരുന്നാൽ അഞ്ചും മൂന്നും എട്ടായ ആദിമന്ത്രമായി തീരും.

ദീപാഗ്നി, ജ്ഞാനാഗ്നി, യോഗജ്ഞാനാഗ്നിയും

പഞ്ചാക്ഷരവും ചേർന്നാൽ എട്ടായി തീരും ഇത് ശിവരൂപ മായി മാറും. തുടർന്ന് ശിവയോഗിയായി തീരാൻ അവസര മുണ്ടാകുന്നു.

ഇത് ഗുരുരഹസ്യമായി കാണുക.

## ജീവന് കാരണമായ ഘടകങ്ങൾ

| | | |
|---|---|---|
| 1) | സോദജം | അഗ്നി |
| 2) | ശ്രോണിതം | ഭൂമി |
| 3) | വായു | കാറ്റ് |

ഈ മൂന്ന് ഭൂത തന്മാർത്ഥകൾ ജീവന്റെ അടിസ്ഥാ നമായത്.

## മനസിന് അടിസ്ഥാനമായ ഘടകങ്ങൾ

| | |
|---|---|
| അഗ്നി | തീ |
| വായു | കാറ്റ് |
| ജലം | വെള്ളം |

ഇതിന് അടിസ്ഥാനമായ തന്മാർത്തകൾ ഇവക ളാകുന്നു.

## *ശരീരത്തിന്റെ നിലനിൽപ്പിന് അഞ്ചു ഭൂതതന്മാത്രകൾ*

1) തീ 2) കാറ്റ് 3) ജലം 4) ഭൂമി 5) ആകാശം

ഈ അഞ്ച് ഭൂതങ്ങൾ ശരീരത്തിന്റെ നില നിൽപ്പിന് ആവശ്യമായത്.

## *ശരീരത്തിൽഈഭൂതതന്മാത്രകൾ എങ്ങനെ പ്രവർത്തിക്കുന്നുവെന്ന് നോക്കാം*

ഒരു മനുഷ്യന്റെ ജന്മ നക്ഷത്രത്തിന്റെ ഭൂതമെന്ന് പറയു ന്നത്.

അഞ്ച് ഭൂതങ്ങൾ (27) ഇരുപത്തി ഏഴ് നക്ഷത്ര

ങ്ങളിലാണ് പ്രവർത്തനം നടത്തുന്നത്. അതിന്റെ കണക്ക് ഇങ്ങനെയാണ് മൂന്ന് അഞ്ചും രണ്ട് ആറും അങ്ങനെ ഇരുപത്തി ഏഴു നക്ഷത്രങ്ങൾ ആകെ നക്ഷത്ര ഭൂതത്തിന്റെ പകുതിയും മറ്റ് നാല് ഭൂതങ്ങളുടെ അരയ്ക്കാൽ 1/8 ചേർന്നാണ് ഒരു സ്തുലഭൂതമാകുന്നത്. ഇത് നമ്മുടെ ശരീരത്തിൽ നിന്ന് പ്രവർത്തിക്കുന്നു. അല്ലാതെ അഞ്ച് ഭൂതങ്ങൾ അല്ലായെന്ന് അറിയണം. അഞ്ച് ഭൂതതന്മാത്രകൾ ആണ്. ഇത് ഇങ്ങോട്ടും അങ്ങോട്ടും പരസ്പര വിരുദ്ധങ്ങളായാണ് ഇതിന്റെ പ്രവർത്തനം അനുലോമമായും പ്രതിലോമമായുമുള്ള പ്രവർത്തനത്തിനിടയിൽ തടസ്സമുണ്ടാകുമ്പോഴാണ് നമുക്ക് ഞെട്ടൽ അനുഭവപ്പെടുന്നത്. ഈ സമയത്ത് അഞ്ച് ഭൂതതന്മാത്രകളിൽ ഒന്ന് പുറത്താവുകയും നാല് അകത്ത് പ്രവേശിക്കുകയും ചെയ്യുന്നു. ഈ സമയത്താണ് മാനസിക വിഭ്രാന്തി അനുഭവപ്പെടുന്നതും പല രീതിയിൽ ഉള്ള അസുഖങ്ങൾ തോന്നിപ്പിക്കുകയും ചെയ്യും. ഇതിനെയാണ് പ്രേത ബാധ, പിശാച്, ദൈവം, ചെകുത്താൻ എന്നു പറയുന്നത്. മരുന്നും മന്ത്രവാദവുമായി നാം ഇതിനെ കൊണ്ടു നടക്കുന്നു. നമ്മുടെ ഇടയിൽ മിക്ക ആളുകളും ഇത് തന്നെ ചെയ്യുന്നവരാണ്. ഇവർ കാര്യം എന്താണെന്ന് അറിയുന്നില്ല. ഇയാൾക്കുണ്ടായ ഞെട്ടൽ മൂലം അഞ്ചു ഭൂതതന്മാത്രകളിൽ ഒന്ന് പുറത്തായതാണ് കുഴപ്പത്തിന് കാരണമെന്നറിയുകയും അടുത്ത ഒരു ഞെട്ടലിൽ കൂടി പുറത്തു നിൽക്കുന്ന ഭൂതതന്മാത്രയെ അകത്ത് കയറ്റിയാൽ ഈ ആളുടെ സർവ്വ അസുഖങ്ങളും അപ്പോൾ തന്നെ മാറുന്നതാണ്. അതിന് മരുന്നിന്റേയും മന്ത്രവാദത്തിന്റേയും ആവശ്യമില്ല. ഇതിന് സ്തൂല ഭൂതത്തിന്റെ ചലനങ്ങൾ ശ്രദ്ധിച്ചാൽ ഇത് മനസിലാക്കാൻ കഴിയും. അല്ലാതെ വാത ഭൂത പിശാചുക്കൾ പ്രേതങ്ങൾ ഒന്നും തന്നെയില്ലേ ഇല്ല. എന്ന് ഉറപ്പിക്കുക.

ഞാൻ ബ്രഹ്മമാണെന്ന് അറിഞ്ഞ ശേഷം ഞാൻ ബ്രഹ്മത്തിലേയ്ക്കാണെന്ന് അറിഞ്ഞ ശേഷവും, എന്റെ അച്ഛൻ, എന്റെ അമ്മ, എന്റെ ഭാര്യ, എന്റെ മക്കൾ, എന്റെ പണം, എന്റെ വീട്, എന്റെ വസ്തുക്കൾ തുടങ്ങി എന്റേതെന്നുള്ള മോഹത്തോടെ നെഞ്ചത്തടിച്ച് ദുഃഖഭാവത്തോടെ നടക്കുന്ന നിനക്ക് ഒരിക്കലും ആശ്വാസം കണ്ടെത്താൻ കഴിയു

കയില്ലായെന്ന് നീ ഒരിക്കലും കരുതേണ്ട.

ഉണർന്ന് എഴുന്നേൽക്കൂ നിനക്ക് ആശ്വസിക്കാൻ വഴിതുറന്ന് കിടക്കുന്നത് നീ അറിയുന്നില്ലേ, നീ നിന്നിലേയ്ക്ക് നോക്കൂ. സത്യത്തേ കാണൂ. അത് എന്താണെന്ന് അറിയാൻ ശ്രമിക്കൂ. നീ വന്നപ്പോൾ ഒന്നും കൊണ്ടു വന്നില്ല. പോകുമ്പോൾ ഒന്നുംകൊണ്ടു പോകുവാനും കഴിയുന്നില്ല. ഇവിടെയുള്ള ജീവിതം ക്ഷണികമാണെന്ന് അറിയുക. നിത്യമായി തീരാൻ സത്യത്തിന് മാത്രമേ കഴിയൂ. അതിനുള്ളകാര്യങ്ങൾ മുഴുവനും കളഞ്ഞ് കാരണത്തിലേയ്ക്ക് വരിക നിന്റെ ദുഃഖത്തിന് ശമനമുണ്ടാകും തീർച്ച. നിന്റെ അച്ഛനേയും അമ്മയേയും സൃഷ്ടിക്കുവാൻ നിന്റെ അപ്പൂപ്പനും അമ്മൂമ്മയും ചേർന്ന് നിന്റെ അച്ഛനേയും, അമ്മയേയും നിർമ്മിക്കാൻ എന്തെങ്കിലും കൊണ്ടുവന്നതായി പറയാമോ? ഒന്നും പറയാനില്ല. ഇതാണ് സത്യവും. അതു പോലെ നിന്റെ കാര്യത്തിലും നിന്റെ അച്ഛനും അമ്മയും നിന്നെ സൃഷ്ടിയ്ക്കാൻ ഒരിടത്തു നിന്നും ഒന്നും കൊണ്ടുവന്നിരുന്നില്ല. നീ സൃഷ്ടി നടത്തിയപ്പോൾ നീ എന്തെങ്കിലും കൊണ്ടു വന്നിരുന്നോ, അപ്പോഴും ഒന്നും കൊണ്ടു വന്നില്ല. അത് നിനക്ക് നിഷേധിക്കാൻ കഴിയുമോ? കഴിയുകയില്ല. ആ നീയാണ് എന്റേതെന്നും എനിക്കുള്ളതെന്നും അവകാശമുന്നയിക്കുന്നത്. എന്റേതായി ഇവിടെ ഒന്നും ഇല്ലായെന്ന് ഇപ്പോൾ മനസിലായിക്കാണും.

ഇത് വ്യക്തമായി തീരുമ്പോൾ നിന്റെ ദുഃഖം ഇവിടെ അവസാനിക്കുന്നു. എന്തെങ്കിലും ഒന്ന് ഉണ്ടായിരുന്നുയെങ്കിൽ അത് ബ്രഹ്മം മാത്രമാണ്. ബ്രഹ്മമെന്ന് പറയുന്നത് വിത്താണ്. ആദിയിലുണ്ടായിരുന്നതും ഈ ഒന്നു തന്നെ ഇത് തുടർച്ചയായ പരിണാമ ക്രിയ മാത്രം ആർക്കും അവകാശമില്ലാത്ത പൊതുവായ ഒന്നാണ്. ഈ വിത്ത് എന്നറിയണം. ജ്ഞാന മാർഗ്ഗത്തിൽ കൂടിയെ ഇത് മനസിലാകൂ.

ഈ വിത്ത് ബ്രഹ്മത്തിൽ നിന്നാണ് തിരിച്ച് ഇത് ബ്രഹ്മത്തിൽ ലയിക്കുന്നു. അപ്പോൾ ഇവിടെ നിർഗുണ ബ്രഹ്മമനുഭവപ്പെടുന്നു. ശരിക്കും പറഞ്ഞാൽ ഗുരു ബ്രഹ്മത്തിൽ നിന്നുള്ള ആവർത്തനം മാത്രമാണെന്ന് മനസിലാക്കാൻ കഴിയുന്നതാണ്. ഇതിൽ നാം കാര്യക്കാരൻ ആകുന്നതല്ലാതെ

കാരണക്കാരൻ ആകുന്നില്ല. അതു കൊണ്ട് നമുക്ക് ഒന്നിനോടും ബന്ധവും ബാദ്ധ്യതയുമില്ല. ആ നാം ഒരിക്കലും ദുഃഖിക്കേണ്ടതായിട്ടില്ല. ഗുരുവാണ് ബ്രഹ്മമെന്നറിഞ്ഞ് നമ്മുടെ ശേഷിച്ച ജീവിതം ബ്രഹ്മത്തിൽ ലയം കൊള്ളുന്നതുവരെ അന്യചിന്ത വെടിഞ്ഞ് ബ്രഹ്മചിന്തയിൽ മുഴുകി ശാന്തനായി നിർവ്വികാരനായി പരമാനന്ദ ബോധത്തോടെ ശിവയോഗിയായി ശിവമയമായി തീരും.

ഇതിന് വേണ്ടി ചിലതു കൂടി പറയാം.

നേരത്തേ പറഞ്ഞതിന്റെ ബാക്കി ശ്രദ്ധയോടെ കേൾക്കുകയും പ്രവർത്തിപഥത്തിൽ കൊണ്ടു വരികയും ചെയ്യുക.

മനസ്സ് എവിടെയാണെന്നു എന്താണെന്നും ചോദിച്ചതിന് അതിനുള്ള മറുപടിയാണ് പറഞ്ഞു തരുന്നത്.

നേരത്തേ പറഞ്ഞ മൂന്ന് ഭൂതതന്മാത്രകൾ ലയം കൊള്ളുമ്പോൾ ആണ് മനസ്സെന്ന കാരണം അതിൽ നിന്ന് നാല് കാര്യങ്ങൾ

1) ചിത്തം 2) ബുദ്ധി 3) അഹങ്കാരം

ഇവ മൂന്നും ഒന്നായി ചേരുമ്പോൾ മനസാകുന്നു. ഇതിനെ അന്തകരണഭാവങ്ങൾ എന്ന് പറയും.

ഇനി നേരത്തേ പറഞ്ഞ രണ്ടു തലയുള്ള മാണിക്യമായിയെന്ന് പറഞ്ഞതിനെ പറ്റിപറയാം.

| | | | |
|---|---|---|---|
| 1) | പഞ്ചാക്ഷരം | നകാരം | അറിവ് |
| 2) | ശക്തി | ശരീരവും | തരും |
| 3) | മകാരം | പ്രാരാബ്ധം | അനുഭവിപ്പിക്കുന്നു. |
| 4) | മായ | മനസിനെ മലിനപ്പെടുത്തുന്നു. | |
| 5) | ശികാരം | ശിവൻ | ജീവൻ |
| 6) | വകാരം | ജ്ഞാനം, | അറിവ് |
| 7) | യകാരം | ജീവൻ | |

അശുദ്ധമായ മായയേ നീക്കി അറിവിന്റെ ശക്തിയേ മനനം ചെയ്ത് എടുത്ത ശേഷം ജീവൻ വകാരം

അറിവുമായി ശിവശക്തി നേടാം. നകാരമായ അറിവിനെ മറന്ന് മകാരമായ മായയെ പൂർണ്ണമായി നശിപ്പിച്ച് വികാര മായ വനത്തിൽ ഇരുന്ന് ശികാരമായ പഞ്ചാക്ഷരം ധ്യാന ത്തിൽ ഇരുന്നു ജീവനേ അറിയുക. നകാര മകാരത്തേ നീക്കി മൂന്ന് അക്ഷരങ്ങളേയും നീക്കി രണ്ടു തലയുള്ള മാണിക്യ മായി ധ്യാനിക്കുവാൻ നാമം അകത്ത് അടക്കിയവനായിരു ന്നാൽ അനുഭവം തീർച്ച. പ്രണവ പഞ്ചാക്ഷരം ഇത് നേരത്തേ പറഞ്ഞിരുന്നതാണ് വീണ്ടും ഓർമ്മപ്പെടുത്തുകയാണ്. മരുന്നും മന്ത്രവാദവും കൂടാതെ എത്രകാലം വേണമെങ്കിലും പരമാനന്ദ ബോധത്തോടെ പരംപൊരുളായി പരമാനന്ദനായി കഴിയാം.

## ഇത് ഗുരു വാക്യം

സുഷ്മപ്ന നാഡിയിൽ ചന്ദ്രൻ ലയിച്ചാൽ പഞ്ച ഭൂതവും അറിവും നമ്മിൽ ലയിക്കും. ഇടത്, വലത്, നാഡി കൾ ഒന്നായി ലയിച്ചാൽ ദശവായുക്കൾ അടങ്ങും ഒപ്പം യോഗാഗ്നി, മൂലാഗ്നി, യോഗജ്ഞാനാഗ്നി ഇവ മൂന്നും ഉണ രും.

ശുഭം

# സ്വരൂപാനന്ദ സ്വാമി തിരുവടികൾ (ബ്രഹ്മശ്രീപരമേശ്വരൻപിള്ള)

## ജീവിത ചരിത്ര സംഗ്രഹം

എന്റെ അറിവിൽപ്പെട്ട ചില കാര്യങ്ങൾ പറയാൻ ശ്രമിക്കുകയാണ്.

അടുക്കും ചിട്ടയും ഇല്ലാതെ കുറേ ചിതറിയ ചിന്തകളാണ് ഇവിടെ രേഖപ്പെടുത്തുന്നത്. അതുകൊണ്ട് ഇതിൽ തെറ്റുകുറ്റങ്ങൾകണ്ടേക്കാം. ദയവായി ക്ഷമിക്കുക. എന്നോട് പലപ്പോഴായി പറഞ്ഞ കാര്യങ്ങളും എനിയ്ക്ക് നേരിട്ട് അനുഭവപ്പെട്ടതുമായ സംഭവങ്ങളാണ് ഇവിടെ കുറിക്കുന്നത്. കഴിഞ്ഞ 45 വർഷമായി ഞാനും ഗുരുനാഥനുമായി ബന്ധമുണ്ടായിരുന്നു. 1964 (ആയിരത്തിതൊള്ളായിരത്തി അറുപത്തി നാല്) മുതൽ കവടിയാർ കൊട്ടാരം ആശുപത്രിയിൽ സ്ഥലം മാറിവന്നതുമുതൽ ഞാനും സ്വാമിയും ആയി വളരെ അടുപ്പത്തിൽ ആയിരുന്നു. ഞാൻ സ്വാമിയെ പിതൃതുല്ല്യവും സ്വാമി എന്നെ പുത്രനായും കണ്ടിരുന്നതുകൊണ്ട് എല്ലാ കാര്യങ്ങളും എന്നോട് പറയുകയും എന്റെ കാര്യങ്ങൾ സ്വാമിയോട് പറയുക പതിവായിരുന്നു. അതു പോലെ എന്നിൽ ഉണ്ടായിരുന്ന എല്ലാ സംശയങ്ങളും സ്വാമികൾ തുടച്ച് മാറ്റികൊണ്ടിരുന്നു. തുടർന്നുള്ള കാലങ്ങൾ എന്നെ സ്വാമിയുടെ ഒരു ഭാഗമായി മാറ്റികഴിഞ്ഞിരുന്നു.

ഇനി ഗുരുവിന്റെ പാദാരവിന്ദങ്ങളിൽ എന്നെ തന്നെ സമർപ്പിച്ചുകൊണ്ട് എന്റെ അറിവിൽപ്പെട്ട ചില കാര്യങ്ങൾ പകർത്താൻ ഇവിടെ ശ്രമിക്കട്ടെ.

കഴിഞ്ഞ 59 (അൻപത്തി ഒൻപത്) വർഷമായി സ്വയം പൂർണ്ണാശ്രമത്തിൽ സ്വയം പൂർണ്ണസ്വാമിയുടെ ശിഷ്യനായും മഠാധിപതിയുമായി ആറ് ദശാബ്ദകാലങ്ങൾകൊണ്ട് ഗുരുപരമ്പരയുടെയും പുന്നയ്ക്കാമുകളിന്റെയും ചരിത്രമായിമാറിയ പരമേശ്വരൻ പിള്ള എന്ന സ്വരൂപാനന്ദ സ്വാമികൾ അതികഠിനമായ തപശക്തിയും മേധാശക്തിയും കൊണ്ട് ഗുരുസമാധിയെ ഒരു മഹാ ക്ഷേത്രമാക്കിമാറ്റാൻ കഴിഞ്ഞതിനോടൊപ്പം പുന്നയ്ക്കാമുകളിനെ ഒരു ചരിത്രമായി മാറ്റാൻ ഗുരുനാഥന് കഴിഞ്ഞു.

സമാധി ക്ഷേത്രത്തിന്റെ വളർച്ചയ്ക്ക് പിന്നിൽ ശിഷ്യൻമാരും, ഭക്തൻമാരും ഒന്നായി പ്രവർത്തിച്ചു. അടുത്ത് ഒരിടത്തും കാണാൻ കഴിയാത്ത രീതിയിൽ ഉള്ള അതിമനോഹരമായ സ്വയം പൂർണ്ണ സമാധി ക്ഷേത്രം ശിഷ്യൻമാർക്കും ഭക്തർക്കും ഒരുപോലെ ആനന്ദം പകർന്ന് നൽകുന്നതോടൊപ്പം ശാന്തി വേണ്ടവർക്ക് ശാന്തി നൽകുന്ന ധ്യാനമണ്ഡപവും ഗുരുഗിരി ആശ്രമത്തിൽ ഇന്ന് വേണ്ടുവോളം ലഭിക്കുന്നു. ഇതിനെ ഒരു ആശ്രമമായി തന്നെ നിലനിർത്തും എന്ന പ്രതീക്ഷയോടെ കാര്യങ്ങളിലേയ്ക്ക് കടക്കാം.

സ്വയം പൂർണ്ണസ്വാമികൾക്ക് പുന്നയ്ക്കാമുകളിൽ ആശ്രമം സ്ഥാപിക്കാൻ സ്വാമിയുടെ ഒരു ശിഷ്യനായ K. S. E. B യിൽ ഒരു ഉദ്യോഗസ്ഥനായ കേശവപിള്ള സ്വാമിയാണ് അഞ്ച് സെന്റ് സ്ഥലം നൽകിയതും ആശ്രമം സ്ഥാപിക്കാൻ സഹായിച്ചതും. സ്വരൂപാനന്ദ സ്വാമികൾ ആശ്രമത്തിന്റെ വികസനത്തിനായി കേശവപിള്ള സ്വാമികളിൽ നിന്ന് 10 (പത്ത്) സെന്റ് വസ്തുവിലയ്ക്ക് വാങ്ങി ചേർത്തു.

കേശവപ്പിള്ള സ്വാമിയായിരുന്നു ആശ്രമത്തിന്റെ ആദ്യകാല സെക്രട്ടറി.

തിരുമലയിൽ നിന്ന് 3. KM. ചെല്ലുമ്പോൾ പുന്നയ്ക്കാമുകൾ എന്ന സ്ഥലത്ത് എത്തിചേരും. അവിടെ ഒരു ബോർഡ് സ്ഥാപിച്ചിട്ടുണ്ട്. അതിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു സ്വയം പൂർണ്ണാശ്രമം റോഡ് എന്ന്  അവിടെ നിന്ന് കുറച്ച് മാറിയാണ് ആശ്രമം സ്ഥിതിചെയ്യുന്നത്. അത് സ്വയം പൂർണ്ണ സ്വാമിയുടെ മഹാസമാധിയും ആശ്രമവും ആണ്. ഇതിന്റെ മഠാധിപതി എന്റെ ഗുരുനാഥനായ സ്വരൂപാനന്ദ സ്വാമിതിരുവടികൾ ആണ്. ബ്രഹ്മ ശ്രീ പരമേശ്വരൻപിള്ള സ്വാമിതിരുവടികൾ കഴിഞ്ഞ പതിനേഴ് വർഷം സ്വയം പൂർണ്ണസ്വമിയുടെ ശിഷ്യനായും 42 വർഷം സ്വയം പൂർണ്ണാശ്രമത്തിന്റെ മഠാധിപതിയായും ഗുരുപാരമ്പര്യം നിലനിർത്താൻ നിരന്തരമായി പ്രവർത്തിച്ചു കൊണ്ട് ജ്ഞാനയോഗത്തിന്റെ അനുഷ്ടാനങ്ങളും ധ്യാനയോഗത്തിന്റെ പൊരുളുകളും അതിന്റെ തനിമ നഷ്ടപെടാതെ കാത്തുസൂക്ഷിച്ച്കൊണ്ടിരിക്കുന്ന ഒരു യോഗിവര്യനായി. പരമാനന്ദനായി, പരംപൊരുളായി, പരിപൂർണ്ണനായി, സ്വയം പൂർണ്ണമുത്തായി മാറിയ സ്വരുപാനന്ദഗുരുനാഥന്റെപാദാരവൃന്ദങ്ങളിൽ നമോവാകം അർപ്പിച്ചുകൊണ്ട് നമുക്ക് തുടരാം.

കാവിയും താടിയുമില്ലാതെ, ജഡയും രുദ്രാക്ഷവുമില്ലാതെ ഒറ്റതോർത്ത് മാത്രം ധരിച്ച് വെറ്റിലമുറുക്കിന്റെ  കറയൊലിപ്പിച്ച് കുറ്റിതാടിയും മൊട്ടതലയുമുള്ള ഒരു സാധാരണക്കാരനായ തറവാട്ടുകാരണവരെ പോലെ തോന്നിപ്പിക്കുന്ന വിനയഭാവം മാത്രം അറിയുന്ന ഒരു താപസിയെ കാണാം. വെള്ള വസ്ത്രം ധരിച്ച് കാവിയാക്കാൻ ശ്രമിക്കുന്നു. ഒരു മഹാജ്ഞാനയോഗി ഇതാണ്. സ്വരുപാനന്ദ സ്വാമികൾ വേഷം കെട്ടാതെ ചായം മുക്കിയ കാവി ധരിക്കാതെ ആൾക്കൂട്ടത്തിൽ തനിയെ എന്ന ഭാവമാണ് എപ്പോഴും സ്വാമികൾക്കുള്ളത്.

ഇത്രയും പറഞ്ഞത് ഇന്ന് നമുക്ക് ചുറ്റും കാണുന്നത് വേഷം കെട്ടിയ സ്വാമിമാരെയാണ്. ഇവരെ നാം തിരിച്ചറിയണം. ഇവർ ക്ഷേത്രങ്ങളും ആശ്രമങ്ങളും സ്ഥാപിച്ച് ഭക്തന്മാരെ പറഞ്ഞുപറ്റിച്ച് അവരിൽ നിന്ന് പണം സമ്പാദിക്കലാണ് ഇവരുടെ ലക്ഷ്യം എന്ന് തിരിച്ചറിയാൻ നമുക്ക് കഴിയണം.

എങ്കിലേ ആത്മീയതയിലെ കള്ളന്മാരെ പുറത്ത് ചാടിക്കാൻ കഴിയൂ. അതിന് നാം അറിയേണ്ടത് സ്വാമി ആരെന്നും ആശ്രമമെന്തെന്നും ആണ്. രണ്ടും അറിഞ്ഞ് കഴിഞ്ഞാൽ ആത്മീയതയിലെ കള്ളന്മാരെ പുറത്തു കളയാൻ എളുപ്പമായി തീരും.

അതിന് തന്നെ അറിയാൻ ശ്രമിക്കുക തന്നെ അറിഞ്ഞവനാണ് സ്വാമിയെന്ന് പറയുന്നത് ഇവർക്ക് മാത്രമേ ആശ്രമം എന്തെന്ന് അറിയാനും മനസ്സിലാക്കാനും കഴിയൂ.

ഇന്ന് പല ആശ്രമങ്ങളിലും നാം കാണുന്നത് തന്നെ അറിയുന്നതിന് പകരം അന്യനെ അറിയാൻ ശ്രമിക്കുന്ന സ്വാമിമാരെയാണ് ഇതും പണം സമ്പാദനമാണെന്ന് അറിയണം വേദം കാണാതെ പഠിച്ചാലും ശാസ്ത്രം പഠിച്ചാലും പുരാണം പഠിച്ചാലും ഇത് പറഞ്ഞ് നടക്കാനല്ലാതെ തന്നെ അറിഞ്ഞവനായിതീരാൻ കഴിയുന്നതല്ല. ഇത് കഴിയണമെങ്കിൽ ഗുരുശിഷ്യബന്ധത്തിൽ കൂടിയുള്ള ആത്മലയത്തിൽക്കൂടി മാത്രമേ സാദ്ധ്യമായി വരൂ. അതിന് ഗുരുശിഷ്യമനോലയം ഉണ്ടാവണം. അല്ലെങ്കിൽ ആശ്രമം നിലനിർത്താനോ ഗുരുപരമ്പര നിലനിർത്താനോ കഴിയാതെ പോകും അതിന് ഗുരു തന്നിൽ നിന്ന് അന്യനല്ലാ താനാണ് ഗുരുവെന്ന അറിവുനേടണം. ഗുരുവും ഞാനും രണ്ടാണെന്ന് കാണാതെ ഒന്നായി കാണാൻ ശ്രമിക്കുക. അതാണോ ശരി ഇതാണോ ശരിയെന്ന് സംശയിക്കാതെ ഒരു ശരിയിൽ ഉറച്ചാൽമതി അതിന് മനസ്സ് ഉറ

യ്ക്കണം. മനസ്സ് ഉറച്ചാൽ എല്ലാം ഉറച്ചതുതന്നെ.

മനസ്സുറച്ചവന് മന്ത്രങ്ങളും തന്ത്രങ്ങളും ആവശ്യമില്ല വേദങ്ങളും ശാസ്ത്രങ്ങളും പുരാണങ്ങളും ഇവർക്ക് വേണ്ട ഇവർ തന്നെ അറിഞ്ഞവരായിതീരുന്നു. ഇവർ ആശ്രമം എന്താണെന്ന് അറിഞ്ഞവരായിരിക്കും ഒപ്പം പ്രപഞ്ചം തന്നിലാണ് പ്രപഞ്ചത്തിലല്ലാതാനെന്ന് അറിവുണ്ടായിരിക്കും. ഗുരു പലരില്ലാ ഒന്നേയുള്ളു അത് താനാണെന്ന അറിവും.

സ്വരുപാനന്ദ ഗുരുനാഥനെ പറ്റിയാണ് പറഞ്ഞുവന്നത് അതിൽ നിന്നും അകന്നുപോയി ദയവായി ക്ഷമിക്കുക.

## ഗുരുനാഥന്റെ പൂർവ്വ കുടുംബത്തിലേക്ക് കടന്നു നോക്കാം.

മഹാജ്ഞാനികളുടെ പാദസ്പർശം കൊണ്ട് പവിത്രമായ നെയ്യാറ്റിൻകരയുടെ തീരത്ത് കാശീരാമലിംഗ സ്വാമിക ളുടെയും പുത്രനായ സ്വാമികളുടേയും ദിവ്യസമാധികൊണ്ട് പുണ്യഭൂമിയായിതീർന്ന കണ്ണംകുഴിയിൽ നിന്ന് നോക്കിയാൽ കാണുന്ന ദൂരത്ത് കമുകിൻകോട് എന്ന സ്ഥലത്താണ് സ്വാമി കളുടെ കുടുംബംനിലനിന്നിരുന്നത്. ഇവിടെയാണ് അച്ഛനും അമ്മയും താമസിച്ചിരുന്നത് ഒരു ഇടത്തരം നായർ തറവാടാ യിരുന്നു. 5 ഏക്കർ പുരയിടവും 10 പറനിലവും ഉണ്ടായിരു ന്നു.

അച്ഛൻ മഹാദേവൻ പിള്ള പരമഭക്തനായ ഒരു കൃഷി ക്കാരനായിരുന്നു. അമ്മ കുഞ്ഞിയമ്മ തികഞ്ഞ ദേവിഭ ക്തയും കാശീരാമലിംഗസ്വാമികളുടെ ഭക്തയുമായിരുന്നു. ഇവരുടെ 8-ാമത്തെ പുത്രനായിട്ടാണ് ഗുരുനാഥൻ തിരു അവ താരം ചെയ്തത് കഞ്ഞിയമ്മയ്ക്ക് 9 മാസം ഗർഭം ആയ പ്പോൾ ഗുരുനാഥന്റെ ജനനത്തിന് ഒരുമാസം മുൻപ് അച്ഛൻ

മഹാദേവൻപിള്ള കാലയവനികയിൽ മറഞ്ഞു കഴിഞ്ഞിരുന്നു കുടുംബം ആടിയുലഞ്ഞു. താമസം മാറ്റേണ്ടിവന്നു. ചക്കടി വിട് എന്നായിരുന്നു കുടുംബവീട്ടിന്റെ പേര്. ചക്കടി വീട്ടിൽ നിന്ന് പെരുങ്കടവിളയിൽ ചക്കച്ചം വീട്ടിലേയ്ക്കാണ് താമസം മാറ്റിയത്. ഇവിടെ വച്ചാണ് ഗുരുനാഥൻ ഭുജാതനായത് ആയി രത്തിതൊണ്ണൂറ്റി എഴ് കുംഭമാസം 27ന് വെള്ളിയാഴ്ച്ച പൂയം നക്ഷത്രത്തിലാണ് ചക്കച്ചം വീട്ടിൽ ഗുരുനാഥൻ അവതരിച്ചത്, സൂര്യ തേജസോടെ ശക്തി ചൈതന്യത്തോടെയാണെന്ന് മന സിലാക്കാൻ അവിടെ മറ്റാർക്കും കഴിഞ്ഞില്ല. എങ്കിലും അമ്മയ്ക്ക് എന്തോ ചിലത് മനസ്സിലായത് പോലെയുള്ള ഭാവം പ്രകടമാക്കുകയും ദേവി ഭക്തയായ അമ്മ മകനെ നെഞ്ചോട് ചേർത്ത്കൊണ്ട് കാളിപിള്ളയെന്ന് ഉറക്കെ വിളിച്ചു. അമ്മ യുടെ ആ വിളി സ്കൂളിൽ ചേർക്കുന്നതുവരെ എല്ലാവരും അങ്ങനെ തന്നെ വിളിച്ചിരുന്നു.

അമ്മയുടെ നെഞ്ചിൽ നിന്നും ഉയിർ കൊണ്ട കാളിപ്പിള്ള നാട്ടുകാരുടെ കളിപിള്ളയും ഓമനപിള്ളയുമായി. കണ്ടവ രാരും എടുക്കാതെയും ചുംബിയ്ക്കാതെയും പോയിട്ടില്ല. അത്രയ്ക്ക് തേജോമയനായിരുന്നു കൊച്ചുകാളിപ്പിള്ള.

ശാന്തനായ കാളിപ്പിള്ളയെ നാട്ടുകാരും വീട്ടുകാരും ഒരു പോലെ സ്നേഹിച്ചിരുന്നു. കാഴ്ചയിലും കൊച്ചുകാളിപിള്ള യുടെ സ്വഭാവഗുണത്തിലും വശ്യമായ ചെറുപുഞ്ചിരിയിലും കാളിപ്പിള്ള എല്ലാ പേരുടേയും ദുഃഖങ്ങൾ അകറ്റികൊണ്ടിരു ന്നു. വേദനിക്കുന്നവർ കാളിപ്പിള്ളയേ കണ്ടാൽ വേദനമറക്കു ന്നു. ഭക്തിയുടേയും ഉറപ്പിന്റേയും നിറദീപമായിരുന്നു കാളി പ്പി ള്ള സംശയരഹിതമായ ജീവിതശൈലിയുടെ ഉടമയുമാ യിരുന്നു. മറ്റുള്ളവരിൽ നിന്നും വ്യത്യസ്തമായ പാതയാണ് കുഞ്ഞു നാൾ മുതൽ സ്വീകരിച്ചിരുന്നത് ആരെയും വെറു

ക്കാതെ എന്തിനേയും ഉൾക്കൊള്ളാനുള്ള വിശാല വീക്ഷണമാണ് കാളിപ്പി ള്ളയുടെ മുഖമുദ്ര ജന്മനാതന്നെ ആത്മീയ തേജസ്വരുപം കൊണ്ടിരുന്നു. ഇത് ഓരോദിവസം ചെല്ലും തോറും ശക്തമായി കൊണ്ടിരുന്നു.

അച്ഛന്റെ മരണശേഷം കുടുംബകാര്യങ്ങൾ തകരാറിലായികൊണ്ടിരുന്നു. പിടിച്ചുനിൽക്കാൻ കഴിയാതെ വന്നതു മൂലം താമസം തിരുവനന്തപുരത്തേയ്ക്ക് മാറ്റി. 5 ഏക്കർ സ്ഥലവും 10 പറനിലവും കൈവിട്ടുപോയി. അങ്ങനെയാണ് കുഞ്ഞി അമ്മയും 8 മക്കളുമായി തിരുവനന്തപുരം പുന്നപുരത്ത് താമസമാക്കിയത്. ഇവിടെ എത്തിയ ശേഷം ഓരോരുത്തരും അവരുടെ കഴിവിനനുസരിച്ച് പണികളിൽ ഏർപ്പെട്ട് കാര്യങ്ങൾ ശരിയായ രീതിയിൽ നീങ്ങിക്കൊണ്ടിരുന്നു. ഇവിടെവച്ചാണ് കാളിപ്പിള്ളയ്ക്ക് പ്രാഥമിക വിദ്യാഭ്യാസത്തിന് തുടക്കം കുറിച്ചത്. കാളിപ്പിള്ള എന്ന നാമം മാറ്റി പരമേശ്വർ പിള്ളയായി തീർന്നതും സൗമ്യനും പഠിക്കാൻ മിടുക്കനുമായ പരമേശ്വരൻ പിള്ള സഹപാഠികൾക്കും അദ്ധ്യാപകർക്കും ഒരുപോലെ പ്രിയങ്കരനായിരുന്നു. ഗുരുഭക്തിയും ഈശ്വരഭക്തിയും ഉള്ള കുട്ടിയെ കിട്ടിയതിലുള്ള സന്തോഷമായിരുന്നു അദ്ധ്യാപകർക്കും സഹപാഠികൾക്കും.

കുഞ്ഞായിരിക്കുമ്പോൾ തന്നെ ആശ്രമവും ക്ഷേത്രവും ഉണ്ടാക്കികളിക്കുന്നതായിരുന്നു കാളിപ്പിള്ളയുടെ പ്രധാന വിനോദം. പുന്നപുരത്ത് 3-ാം ക്ലാസ് വരെ പഠിച്ചപ്പോൾ അവിടെ നിന്ന് താമസം മാറ്റേണ്ടി വന്നു. അത് പെരുന്താന്നിലായിരുന്നു. തുടർന്നുള്ള പഠനം പെരുന്താന്നിയിലാക്കി. പക്ഷെ ഇവിടെയും സ്ഥിരമായി താമസിക്കാൻ കഴിഞ്ഞില്ല ഇവിടെ നിന്നും താമസം മാറ്റിയത് കണ്ണംമൂലയിൽ ആയിരുന്നു. ഈ മാറ്റത്തിനിടയിൽ ഓരോരുത്തർക്കും ഒരോ പണിയിൽ ഏർപ്പെടാൻ കഴിയുകയും വീട്ടിലെ കാര്യങ്ങൾ നല്ലരീ

തിയിൽ നടത്താനും കഴിഞ്ഞു. അപ്പോൾ പരമേശ്വരൻ പിള്ള സ്വാമിമാരെയും സന്യാസിമാരെയും പറ്റി പഠിയ്ക്കാനുള്ള ശ്രമത്തിലായിരുന്നു. അങ്ങനെ ആയിതീരാനുള്ള തീരുമാനത്തിൽ ഉറയ്ക്കുകയും ചെയ്തു. നാമങ്ങളിലും മന്ത്രങ്ങളിലും ക്ഷേത്രങ്ങളിലും തീർത്ഥാടനങ്ങളിലും ഈശ്വരനെ അന്വേഷിച്ചു. തന്നിലാണ് ഈശ്വരൻ എന്നറിയാതെ.

പരമേശ്വരൻ പിള്ളയ്ക്ക് 18 വയസ്സ് പൂർത്തിയായപ്പോൾ തിരുവനന്തപുരം ജനറൽ ആശുപത്രയിൽ ജോലികിട്ടി. ജോലി കിട്ടിയശേഷം വീണ്ടും താമസം മാറ്റേണ്ടിവന്നു. പൂജപ്പുരയിൽ പിച്ചിവിളയിൽ ആണ് താമസം മാറ്റിയത് അമ്മയും മകനും മാത്രം. പരമേശ്വരൻ പിള്ള അന്ന് കാണാൻ സുന്ദരനും സുമുഖനും മാന്യമായി ജീവിക്കാൻ ഒരു ജോലിയും കൂടി ചേർന്നപ്പോൾ പല സ്ത്രീകളും പരമേശ്വരൻ പിള്ളയെ സ്വന്തമാക്കാൻ പരമാവധി ശ്രമിച്ചിട്ടുണ്ട്

## ഗ്രഹനില

| | | | |
|---|---|---|---|
| ശു<br>ശീ | മ | ല | 8 |
| ര | 1097 കുംഭം<br>27-ാം തീയതി<br>വെള്ളിയാഴ്ച<br>പൂയം<br>നക്ഷത്രം | | ച |
| ബു | | | 8 |
| 8 | കു | 8 | ഗു<br>സ<br>മ |

1922 മാർച്ച് 10-ാം തീയതി വെള്ളി.

പൂയം നക്ഷത്രം തുടങ്ങി 35 നാഴിക ചെന്ന് കർക്കടക ക്കുറിൽ ചന്ദ്രൻ നിൽക്കെ കന്നി, ശനി വ്യാഴക്കാലം ഇടവം രാശിയിൽ 5 നാഴിക ചെന്ന് ശുഭ നിത്യയോഗത്തിൽ 5 നാഴിക ചെന്ന് സുകൃതാനുഭവത്താൽ മാതൃകുംഭിഭൂജാതനടം പൂമാൻ കാളിപ്പിള്ള മാളവികയോഗം.

പരമേശ്വരൻ പിള്ള ചെറുപ്പമാണെങ്കിലും സ്ത്രീ എന്ന് പറഞ്ഞാൽ ഏത് പ്രായത്തിലുള്ളതാണെങ്കിലും അമ്മയ്ക്ക് സമമായിമാത്രമേ കാണാൻ കഴിഞ്ഞിരുന്നുള്ളു. കാരണം വികാരത്തെ വിചാരംകൊണ്ട് കീഴ്പ്പെടുത്തിയിരുന്നു പരമേ ശ്വരൻ പിള്ള. അത് കൊണ്ടാണ് പരാജയപ്പെട്ടുപോയത് ഒരു നിത്യബ്രഹ്മചാരിയായി തീരാനാണ് പരമേശ്വരൻ പിള്ള തീരു മാനിച്ചത്. ജോലികിട്ടിയ ശേഷം അമ്മയും പരമേശ്വരൻ പിള്ള യും ഒറ്റയ്ക്കാണ് താമസിച്ചിരുന്നത്. പരമേശ്വരൻ പിള്ളയ്ക്ക് 30 വയസ്സ് ആയിരുന്നപ്പോൾ കുഞ്ഞിയമ്മയും കാലയവനി കയിൽ മറഞ്ഞു. അപ്പോൾ പരമേശ്വരൻ പിള്ള വികാരത്തെ വിചാരംകൊണ്ട് പൂർണ്ണമായി തോൽപ്പിച്ചു കഴിഞ്ഞിരുന്നു. തുടർന്നുള്ള അന്വേഷണമാണ് പരമേശ്വരൻ പിള്ളയിൽ സമൂല മാറ്റത്തിന്റെ സുവർണ്ണരേഖകൾ രുപംകൊണ്ടത് അവി ദ്യയിൽ നിന്ന് വിദ്യയിലേക്കുള്ള രംഗപ്രവേശത്തിന്റെ ജ്ഞാന ദീപം തെളിഞ്ഞുവന്നത് ഈ മാർഗ്ഗദീപമാണ് പട്ടാളം സ്വാമി എന്ന സ്വയം പൂർണ്ണസ്വാമികളെ കണ്ടുമുട്ടാൻ ഇടയായത്. അമ്മയുടെ മരണശേഷം താമസം പിച്ചിവിളയിൽ നിന്നും പൂജപ്പുരയിലുള്ള കടമുറിയിലാക്കി അതിന് കാരണം പട്ടാളം സ്വാമി ദിവസവും പൂജപ്പുരമണ്ഡപത്തിൽ വരുമായിരുന്നു. അതുകൊണ്ട് സ്വാമിയെ കാണാനുള്ള സൗകര്യത്തിനാണ് കടമുറിയെടുത്തത് . ഒരു പൗർണ്ണമിനാളിൽ സ്വാമിയെ മണ്ഡ പത്തിൽ ചെന്നാണ് കണ്ടത്. കണ്ടയുടനെ ഗുരുവിനെ നമ സ്കരിച്ചു. രണ്ടുപേരും പ്രഥമദർശനത്തിൽ തന്നെ ഒന്നായി മാറി . ശിഷ്യന് വേണ്ടി കാത്തിരുന്ന ഗുരുവും ഗുരുവിനു വേണ്ടി കാത്തിരുന്ന ശിഷ്യനും ഒന്നായിമാറി .അത് പുന്ന

യ്ക്കാമുകളിന്റെ ചരിത്രമായി മാറാൻ കഴിഞ്ഞു.

ഇനി സ്വയം പൂർണ്ണസ്വാമികളെ പരിചയപ്പെടാം. വെള്ള മുണ്ടും ജുബ്ബയും മുറി മീശയും മൊട്ടത്തലയുമുള്ള 6 അടി പൊക്കവും അതിനൊത്ത ശരീരമുള്ള പട്ടാളസ്വാമി ആരു കണ്ടാലും സ്വാമിയെന്ന് പറയാൻ കഴിയാത്ത വേഷമാണ് ധരിക്കാറ്. കാവിയും ജടയും വേഷങ്ങൾ ഒന്നും തന്നെ സ്വാമിക്കില്ല. ഒരു സാധാരണക്കാരന്റെ വേഷം. സ്വാമിയെ അറിഞ്ഞവർ സ്വാമിയെ വിട്ടുപോകാൻ കഴിയാത്തവരായിതീരും ആത്മീയ തേജസ്സ് കൊണ്ടും മേധാശക്തികൊണ്ടും സ്വയം പൂർണ്ണസ്വാമിയായി തീർന്ന സ്വാമികളെ ഒരിക്കൽ കണ്ടവർക്ക് വീണ്ടും കാണാതിരിക്കാൻ കഴിയാത്ത അനുഭവം ഉണ്ടാകാറുണ്ട് ഇതേ അനുഭവം തന്നെ പരമേശ്വരൻ പിള്ള സ്വാമിക്കും. അതുകൊണ്ട് ദിവസവും പരമേശ്വരൻ പിള്ള സ്വാമി പൂജപ്പുര മണ്ഡപത്തിൽ എത്തുമായിരുന്നു. സ്വാമിയെ കണ്ട് സംസാരിച്ചുകൊണ്ട് രാത്രി 8 മണിവരെ മണ്ഡപത്തിൽ ഉണ്ടായിരിക്കും. അതിന് ശേഷമാണ് കടമുറിയിൽ ആഹാരവും ഉറക്കവും. രാവിലെ എഴുന്നേറ്റ് ജോലിക്കുപോയാൽ 5 മണിയ്ക്ക് തിരിച്ചുവരും കുളിയും ആഹാരവും കഴിഞ്ഞ് ഗുരുവിനെ കാണാൻ മണ്ഡപത്തിൽ എത്തും. സ്വാമിയെ കണ്ട് ആത്മീയതയുടെ പ്രയോഗികവശങ്ങൾ മനസിലാക്കുന്നതിനോടൊപ്പം വേദാന്തം എന്തെന്ന് അറിയാനും ശ്രമിച്ചിരുന്നു. പുരാണങ്ങളെയും ശാസ്ത്രങ്ങളേയും കുറിച്ച് നന്നായി പഠിക്കുകയും സംശയങ്ങൾ ഗുരുവിൽ നിന്ന് ചോദിച്ച് അറിയുകയും പതിവായിരുന്നു. ഗുരുശിഷ്യബന്ധം സ്ഥാപിക്കുകയും ഗുരുവിനോടൊപ്പം ആശ്രമത്തിൽ താമസമാക്കികൊണ്ട് ഗുരുപ്രീതിനേടുകയും ചെയ്തു. തുടർന്ന് ആശ്രമത്തിന്റെ വികസനത്തിനായി പരമേശ്വരൻ പിള്ള സ്വാമികൾ കേശവപിള്ള സ്വാമിയിൽ നിന്ന് 10 സെന്റ് സ്ഥലം കൂടി വിലയ്ക്ക് വാങ്ങി ഇതിനോട് ചേർത്തു. അന്ന് തിരുവനന്തപുരത്ത് അറിയപ്പെടുന്ന സിദ്ധന്മാരിൽ പ്രമുഖനായിരുന്നു സ്വയം പൂർണ്ണസ്വാമികൾ സ്വയം പൂർണ്ണസ്വാമികളെ മൂന്നുനാലു പേരുകളിൽ അറിയപ്പെട്ടിരുന്നു.

1. പട്ടാളം സ്വാമി.

2. സ്വയം പൂർണ്ണസ്വാമി.

3. വടക്കോട്ട് പോയാൽ ആറൻ മുളസ്വാമി

4. കിഴക്കോട്ട് പോയാൽ തിരുവനന്തപുരം സ്വാമി. ഇങ്ങനെ 4 പേരുകളിൽ അറിയപ്പെട്ടിരുന്നു.

സ്വാമിയുടെ പൂർണ്ണാശ്രമനാമം വാസുദേവൻ പിള്ള എന്നായിരുന്നു. ജന്മസ്ഥലം മലയിൻകീഴിൽ കീണയെന്ന ഗ്രാമം ആണ്. ഒരു വലിയ നായർ തറവാടായിരുന്നു. തിരുവിതാംകൂർ നായർ പട്ടാളത്തിൽ ആയിരുന്നു ജോലി. ജന്മനാ തന്നെ സ്വാമിതികഞ്ഞ ഒരു യോഗിയായിരുന്നു. അതുകൊണ്ടാണ് സ്വയം പൂർണ്ണൻ എന്ന പേരുണ്ടായത്. പട്ടാളത്തിൽ ജോലിയായതുകൊണ്ട് പട്ടാളം സ്വാമിയായി. 1055 മേടമാസത്തിലെ ഭരണിനക്ഷത്രത്തിലാണ് സ്വാമികളുടെ ജനനം. ജോലിസ്ഥലത്ത് പലപ്പോഴും പല സിദ്ധികളും കാണിക്കേണ്ടിവന്നത് മൂലം പലകാരണങ്ങളാൽ ആണ് ഇങ്ങനെ വേണ്ടി വന്നത്. അതുകൊണ്ട് പട്ടാളത്തിൽ പട്ടാളത്തിന്റെ ജോലിവേണ്ടിവന്നില്ല. പകരം പാങ്ങോട് പട്ടാളക്യാപിൽ ഗുണ്ടുകാട് എന്ന സ്ഥലത്ത് ഒരു കൃഷ്ണൻ കോവിൽ ഉണ്ടായിരുന്നു. അതിന്റെ പൂജാരിയായി സ്വാമിയെ നിയമിച്ചു ജന്മനാൽ തന്നെ കൃഷ്ണഭക്തനായ യോഗിയായ സ്വാമികൾ വലിയസന്തോഷത്തോടെയാണ് ഈ ജോലി ഏറ്റെടുത്തത് ഈമാറ്റം പൂർണ്ണതയിൽ നിന്നു പരിപൂർണ്ണനാക്കി തീർത്തു. ഈ സമയത്ത് രണ്ട് മൂന്ന് സ്വാമിമാർ കൂടി തിരുവനന്തപുരത്തുണ്ടായിരുന്നു. ഇവരെല്ലാം സ്വയം പൂർണ്ണസ്വാമിയുടെ സുഹൃത്തുകളായിരുന്നു. സമകാലികരുമായിരുന്നു. ഈ സമയത്ത് രണ്ട് മൂന്ന് മഹാസമാധികൾ ഉണ്ടായി ഇതിൽ പലതും സ്വയം പുർണ്ണസ്വാമികൾ ആണ് സമാധിയിരുത്തിയത്. അതിൽ ചിലത് കൂടി പറയാം.

ചേങ്കോട്ടുകോണത്ത് സത്യാന്ദസരസ്വതിയുടെ ഗുരുവായ ശ്രീനീലകണ്ഠ ഗുരു പാദർ സ്വാമികളുടെ മഹാസമാധിയിരു

ത്തിയത് അതുപോലെ നാഗർകോവിലിൽ ഈത്താമൊഴിയിൽ (രാജാക്കമംഗലം) ഇവിടെയുണ്ടായിരുന്ന ശിവയോഗിയായി രുന്ന കോബൈസ്വാമികൾ 350 വർഷം ജീവിച്ചിരുന്നതായി ചരിത്രം രേഖപ്പെടുത്തിയിട്ടുണ്ട്. കോബൈസ്വാമി പലപ്പോഴും തിരുവനന്തപുരത്തിന്റെ പല ഭാഗങ്ങളിൽ താമസിച്ചിട്ടുണ്ട്. ചെങ്കല്ലുരിലും സ്വയം പൂർണ്ണനുമായിഅടുത്ത് ബന്ധവും ഉണ്ടായിരുന്നു.അതു കാരണം ശിഷ്യരോട് പറഞ്ഞിരുന്നു എന്റെ സമാധി തിരുവനന്തപുരം സ്വാമി നടത്തും മറ്റാരും നടത്താൻ പാടില്ലയെന്ന് പറഞ്ഞതുകൊണ്ട് സമാധിയായ 3-ാം ദിവസമാണ് സ്വാമികൾ അവിടെ എത്തിയതും സമാധി യിരുത്തിയതും. സമാധിയെപറ്റി ആരും പറഞ്ഞിരുന്നില്ല. എങ്കിലും സ്വയം പൂർണ്ണന് ഇരിക്കാൻ കഴിയാതെ എങ്ങോ ട്ടെന്നില്ലാതെ നടന്ന് ഈത്താമുഴിയിൽ 3-ാം ദിവസം എത്തി സമാധിയിൽ സ്വയം പൂർണ്ണന്റെ വലിയൊരു ഛായചിത്രം സ്ഥാപിച്ചിട്ടുണ്ട്. കോബൈസ്വാമികളുടെ സമാധിയ്ക്ക് ശേഷം കോബൈസ്വാമിയുടെ കൂടെ ഉണ്ടായിരുന്ന ആദിപരാശക്തി യുടെ അവതാരമെന്ന് പറയുന്ന ആദിമായി അമ്മയേയും കന്യാകുമാരിക്ക് അടുത്ത് കൊട്ടാരമെന്ന സ്ഥലത്ത് ജീവസ മാധിയിരുത്തിയതും സ്വാമികളാണ്. ഇവിടെ സമാധിമണ്ഡ പമില്ലാത്തതുകൊണ്ട് അടുത്ത വീട്ടുകാർ പട്ടിയെ കെട്ടാനും ഓല പറക്കിവയ്ക്കാനും ഉപയോഗിച്ചുകൊണ്ടിരുന്നു. ഈ സമാധിയെ പറ്റി അറിയാമായിരുന്ന മൂന്ന് നാലുപേർ ചേർന്ന് സമാധിയെ തുറന്ന് നോക്കി അവർ ഭയന്നോടി ഒരു മുടിക്കു പോലും അഴിവ് സംഭവിച്ചിട്ടില്ല 65 വർഷം മുൻപ് ഇരുത്തി യത് അതുപോലെയിരിക്കുന്നു. ഇത് അറിഞ്ഞ സ്വരൂപാനന്ദ സ്വാമികൾ അവിടെയുണ്ടായിരുന്ന വിട്ടുകാരോട് കാര്യങ്ങൾ പറഞ്ഞ് മനസിലാക്കി കുറെ രൂപയും കൊടുത്തു. സമാധി യായിരിക്കുന്ന അത്രയും സ്ഥലം വിലയ്ക്ക് വാങ്ങി അതിൽ ഭംഗിയായി ഒരു സമാധി ക്ഷേത്രം നിർമ്മിച്ച് ഇപ്പോൾ ചൊവ്വയും വെള്ളിയും പൗർണ്ണമിനാളിലും പൂജ നടക്കു ന്നുണ്ട് ഇതിൽ വിവരിച്ച എല്ലാ സമാധികളും ജീവസമാധി കളാണ് സ്വയം പൂർണ്ണസ്വാമികൾ വേറെയും സമാധികൾ ഇരുത്തിയിട്ടുണ്ട്.

## ഗുരുവും ശിഷ്യനും

പരമേശ്വരൻ പിള്ള സ്വാമിയും ഗുരുവും ഒന്നായി മാറിയ ഇവർക്ക് കാണാതിരിക്കാൻ കഴിയാത്തതുമൂലം ദിവസവും രണ്ടുപേരും പുജപ്പുര മണ്ഡപത്തിൽ ഇരുന്ന് ആത്മിയകാര്യങ്ങൾ പറഞ്ഞും പഠിപ്പിച്ചും രാത്രി എട്ടുമണിവരെയുണ്ടാകും. അങ്ങനെ പരമേശ്വരൻപിള്ള സ്വാമിയെ പുതിയൊരു ലോകത്ത് എത്തിച്ചുകൊണ്ടിരുന്നു. ഇത് കൂടുതൽ അടുക്കുന്നതിനും സ്വയം പൂർണ്ണന്റെ ഒരു ഭാഗമായി മാറ്റിയെടുക്കുന്നതിനും കഴിഞ്ഞു. ആത്മീയതയുടെ എല്ലാതലത്തിലും എത്തിചേരാനും അനുഭവിച്ച് അറിയാനുമുള്ള ഭാഗ്യം ഗുരുവിൽ നിന്ന് ലഭിച്ചു കൊണ്ടിരുന്നു. ഇത് കാരണം പരമേശ്വരൻപിള്ള 30-ാം വയസിൽ തന്നെ തന്നെ അറിഞ്ഞവനായി തീർന്നു. ആശ്രമം അറിഞ്ഞവനായി മാറി. ഇത് അറിഞ്ഞവർക്കേ സ്വാമിയാകാൻ കഴിയുകയുള്ളൂ. ഇത് കഴിയാത്തവരാണ് വേഷം കൊണ്ട് സ്വാമിയാകുന്നത്.

എല്ലാ ദിവസവും ഗുരുവിന്റെ ആവശ്യങ്ങൾ അറിഞ്ഞ് ചെയ്തു തീർത്തേ ജോലിയ്ക്ക് പോകാറുള്ളൂ തിരിച്ചെത്തിയാൽ പോകുന്നത് വരെയും ഗുരുസേവയിൽ മുഴുകും ഗുരു ശിഷ്യന് വേണ്ടുന്ന രീതിയിൽ ശക്തിപകർന്നു കൊണ്ടിരിക്കും. പരമേശ്വരൻ പിള്ള സ്വാമിയ്ക്ക് ഒരു സ്ഥലം മാറ്റം കൂടിയുണ്ടായി .ജനറൽ ആശുപത്രിയിൽ നിന്നും തൊട്ടടുത്ത കണ്ണാശുപത്രിയിലേക്കാണ് മാറ്റം ഉണ്ടായത്. സ്വാമിയ്ക്ക് ഈ മാറ്റം അനുകൂലമായിരുന്നു. അവിടത്തെ ഡോക്ടറും സൂപ്രണ്ടും എല്ലാ സഹായങ്ങളും ആത്മീയകാര്യങ്ങൾക്ക് ചെയ്തുകൊണ്ടിരുന്നു. അവിടെ ചെന്ന് കുറച്ച് നാൾ കഴിഞ്ഞപ്പോൾ വീണ്ടും ഒരുമാറ്റം കുറെ അകലെയായിരുന്നു. അത് കൊണ്ട് ഗുരുവിൽ നിന്ന് അകന്ന് നിൽക്കേണ്ടി വരും അതുകൊണ്ട് ഞാൻ ഇനി ജോലിയ്ക്ക് പോകുന്നില്ലായെന്ന് ഗുരുവിനോട് പറഞ്ഞു. ഗുരു വഴക്ക് പറഞ്ഞു. നീ ജോലിയ്ക്ക് പോയേ പറ്റു ഇവിടെ ആ കാര്യങ്ങൾ ഞാൻ നോക്കിക്കൊള്ളാം എന്ന്

പറഞ്ഞ് സമ്മതിപ്പിച്ച് ശിഷ്യനെയാത്രയാക്കി ചവറയിലെ റ്റി. എം. സി. എന്ന സ്ഥാപനത്തിലാണ് പോയത്. അവിടെ ചെന്ന് ജോലിയിൽ പ്രവേശിച്ചു. ജോലിചെയ്യാൻ കഴിയുന്നില്ല. ഞാൻ എന്താണ് ചെയ്യേണ്ടതെന്ന് ഗുരുവിനോട് ചോദിച്ചുകൊണ്ടിരുന്നു. ഗുരുവിനെ കാണാൻ കഴിയാത്തതിലും ഗുരുസേവയുടെ കാര്യത്തിലുമാണ് സ്വാമിക്ക് ദുഃഖം. ഗുരുവിനെ ധ്യാനിച്ചു കൊണ്ട് വളരെ സമയം ഇരുന്നു. എണീറ്റയുടനെ സ്വാമിയെ ഓഫീസിൽ വിളിപ്പിച്ചു. അവിടെ ചെന്നയുടൻ ഒരു പേപ്പർ കൈയ്യിൽ കൊടുത്തു അത് വാങ്ങി വായിച്ചപ്പോൾ സന്തോഷം പറഞ്ഞു അറിയിക്കാൻ കഴിയാത്തവിധമായിരുന്നു. ഗുരുമഹിമ എന്താണെന്നും എത്രവലുതാണെന്നും സ്വാമി നേരിട്ട് അനുഭവിച്ചതാണ് ഈ സംഭവം ആ പേപ്പർ സ്ഥലം മാറ്റത്തിന്റേതായിരുന്നു. ആശ്രമമുറ്റത്തുള്ള പുജപ്പുര കൊട്ടാരം ആശുപത്രിയിലേക്കാണ് മാറ്റം കിട്ടിയത്.

രാത്രിതന്നെ ആശ്രമത്തിൽ എത്തി ഗുരുവിനെ കണ്ട് വണങ്ങി നിന്ന ശേഷം ഈ മാറ്റത്തിന്റെ കാര്യങ്ങളെ പറ്റിചിന്തിച്ച് കൊണ്ട് ഗുരുലയം ഉണ്ടായാൽ എന്തും സാദ്ധ്യമാണെന്ന് തെളിയിക്കപ്പെട്ടു.

ഗുരുമഹിമയെ പറ്റി നന്നായി ബോദ്ധ്യപ്പെട്ട പരമേശ്വരൻ പിള്ള സ്വാമി ആശ്രമത്തിന്റെയും ഗുരുവിന്റെയും എല്ലാ കാര്യങ്ങളും ഏറ്റെടുത്തു കൊണ്ട് ഒരു ശിഷ്യന്റെ കടമകൾ പൂർത്തികരിക്കാനുള്ള ശ്രമം ആരംഭിച്ചു.

ശിഷ്യന്റെ പ്രവർത്തനങ്ങളിൽ സന്തോഷിച്ചു ഗുരു ശിഷ്യനെ വിളിച്ച് ഇങ്ങനെ ആവശ്യപ്പെട്ടു.

## ഗൃഹസ്ഥാശ്രമം

ഇനി ഗൃഹസ്ഥാശ്രമ ധർമ്മം എന്താണെന്ന് പഠിക്കേണ്ടിയിരിക്കുന്നു. അത് പഠിച്ചെങ്കിൽ മാത്രമേ നിനക്ക് പൂർണ്ണതയിലേയ്ക്ക് കടക്കാൻ കഴിയൂ. ബൗദ്ധികവും, ആത്മീയവും

ഒന്നിന്റെ രണ്ടുപുറങ്ങളാണ്. ശരീര തത്വവും ആത്മീയ ത ത്വവും ഇങ്ങനെതന്നെ, ശരീര തത്വം വെടിഞ്ഞാൽ ആത്മ തത്വവും ഇല്ല രണ്ടിനേയും ഒന്നായി കൊണ്ടുപോകാൻ ശ്രമി ക്കണം. അതിന് ആദ്യം നീ നിന്നെയറി യണം അതിന് വേണ്ടിയാണ്, ഞാൻ നിന്നോട് ഇത് ആവശ്യപ്പെടുന്നത്. ഏത് പ്രകാരമുള്ള വികാരമായിരുന്നാലും അതിനെ നശിപ്പിക്കാൻ വിചാരത്തിന് മാത്രമേ കഴിയൂ.അല്ലാതെ വൈരാഗ്യം കൊണ്ട് അമർച്ച ചെയ്താൽ വൈരാഗ്യം മാറുമ്പോൾ ഇരട്ടി ശക്തിയിൽ തിരിച്ചുവരും അന്നു നിന്നെ ആരുമല്ലാതെ ആക്കാൻ ഇതിന് കഴിയും. അങ്ങനെ സംഭവിക്കാതിരിക്കാൻ സമചിത്തമായ മനസിനേ കഴിയു. സമചിത്തമെന്ന് പറയു ന്നതു സുഖവും ദുഃഖവും ഒരുപോലെ അനുഭവപ്പെടുന്ന ഒരാ ളിനെ കഴിയു അതുകൊണ്ടാണ് നിന്നോട് ഇത്രയും പറഞ്ഞത് ഗൃഹസ്ഥാശ്രമത്തിൽ നിന്നു മാത്രമേ അറിയാനും പഠിക്കാനും കഴിയൂ ഇത്രയും പറഞ്ഞു ഗുരു നിർത്തി.

ഗുരുവിന്റെ ഉപദേശം സ്വീകരിക്കാൻ മടിച്ചുകൊണ്ട് ഗുരു നിന്ദ പാടില്ലയെന്നുറച്ചുകൊണ്ട് ഗുരുവിനോട് യാത്രാനുമതി വാങ്ങി ഗൃഹസ്ഥാശ്രമധർമ്മം എന്താണെന്ന് അറിയാനുള്ള യാത്രയ്ക്ക് തയ്യാറായികൊണ്ട് ഇങ്ങനെ ചിന്തിച്ചു പ്രവർത്തി ക്കാത്തവന് ഒന്നും ആകാൻ കഴിയില്ല. എന്നുറച്ചാണ് യാത്രയ്ക്ക് ഒരുങ്ങിയത്. നേരേചെന്നത് ചെങ്കള്ളൂർ മഹാദേ വക്ഷേത്രത്തിന് പുറകിലായി ഒരു ജ്യേഷ്ഠസഹോദരനും ഭാര്യയും താമസമുണ്ടായിരുന്നു. കെ. പി. നീലകണ്ഠപിള്ള എന്നായിരുന്നു ജ്യേഷ്ഠന്റെ പേര് ഭാര്യയുടെ പേര് തങ്കമ്മയും. അവിടെയെത്തി ജ്യേഷ്ഠനുമായും ജ്യേഷ്ഠത്തിയുമായും സംസാരിച്ചശേഷം അവിടെ താമസിക്കാൻ പരമേശ്വരൻ പിള്ള സ്വാമികൾ തീരുമാനിച്ചു. ഗൃഹസ്ഥാശ്രമം എന്താണെന്ന് പഠി യ്ക്കാനും അറിയാനുമുള്ള അവസരം ഉണ്ടായി അപ്പോഴും രാവിലെയും വൈകുന്നേരവും ഗുരുസേവയിൽ കുറവുവ രാത്ത രീതിയിൽ ശ്രദ്ധിച്ചുകൊണ്ട് ജോലിയ്ക്ക് പോകുകയും തിരിച്ച് ആശ്രമത്തിൽ വന്നിട്ട് വീട്ടിൽ പോകുമായിരുന്നു. ജ്യേഷ്ഠന്റെ കൂടെയുള്ള താമസം കൊണ്ട് ഗൃഹസ്ഥാശ്രമ ധർമ്മം വളരെ വ്യക്തമായി മനസിലാക്കാനും നിരന്തരമായ

ഒരു മഹാകർമ്മമാണെന്ന് ബോദ്ധ്യപ്പെടുകയും സമചിത്തത യാണ് ഇവിടെ ആവശ്യമെന്ന് അറിയാനും കഴിഞ്ഞു. അതു കൊണ്ട് ഇവിടെ നിന്ന് രക്ഷപ്പെടുക അത്ര എളുപ്പമല്ല. സംസാ രസാഗരം ആർത്തിരമ്പുന്ന ഒന്നാണ് അതിന്റെ ഓളങ്ങളേയും പരപ്പിനേയും കുറിച്ചുള്ള ഓർമ്മ മനസ്സിൽ മിന്നൽ പിണറു കൾ സൃഷ്ടിച്ചുകൊണ്ടിരുന്നു. അതിഭയങ്കരമായ അടിയൊ ഴുക്കുകളും ചുഴികളും കാണപ്പെട്ടു. ഭീകരത പൂണ്ട ജീവിത ങ്ങളുടെ അട്ടഹാസങ്ങളും കേൾക്കാം ഭാര്യയായിരുന്ന സ്ത്രീ തിമിംഗലമായി രൂപം കൊള്ളുന്നു. മക്കളാകുന്നവർ കൊമ്പൻ സ്രാവുകളായി മാറുന്നു. ബന്ധുക്കളായവർ വന്യമൃഗങ്ങളാ യിമാറുന്നു. പുരുഷനാകുന്ന പരമാതാവിനെ കൊന്നുതിന്നാൻ കഴിയുന്ന കാഴ്ചകളാണ് കാണാൻ കഴിയുന്നത്. ഇവിടെ നിന്ന് രക്ഷപ്പെടേണ്ടത് ആവശ്യമാണെന്ന് മനസ്സിലാക്കിയ പരമേശ്വ രൻ പിള്ള സ്വാമി ഗുരുവിനെ കാണാനും വിവരങ്ങൾ അറി യിക്കുവാനും തീരുമാനിച്ചുകൊണ്ട് ആശ്രമത്തിൽ എത്തി ഗുരുവിനെ വണങ്ങി നിന്നു.

ഗുരുനാഥൻ ചോദിച്ചു നീ ഇപ്പോൾ എന്താണ് വന്നത് സ്വാമികൾ ഇങ്ങനെ അറിയിച്ചു. ഞാൻ ഗൃഹസ്ഥാശ്രമ ധർമ്മത്തിന്റെ നന്മതിന്മകൾ വേർതിരിച്ച് അറിയുകയും അതിന്റെ മരണചുഴിയിൽ നിന്ന് രക്ഷനേടുന്നതിനാണ് ഞാൻ ഇപ്പോൾ വന്നത് ഈശ്രമത്തിൽ എനിയ്ക്ക് പിഴവ് പറ്റിയിട്ടി ല്ലയെന്ന് ഗുരുനാഥനോട് പറഞ്ഞു. ഗുരുനാഥൻ ഇങ്ങനെ പറ ഞ്ഞു.

മായയാൽ അവിദ്യയിൽ മൂടപ്പെട്ടതാണ് ബൗദ്ധികതലം അവിടെ ഇതല്ലാതെ വേറൊന്ന് കാണാൻ കഴിയില്ല. ഈ തിരി ച്ചറിവ് നിനക്ക് ആവശ്യമായത് കൊണ്ടാണ് നിന്നെ അങ്ങോട്ട് അയച്ചത്. വെളിച്ചത്തിൽ നിന്ന് ഇരുട്ടിലേയ്ക്ക് കടക്കുമ്പോൾ പെട്ടെന്നുണ്ടാകുന്ന മാനസികവിഭ്രാന്തിയാണ് നിനക്കുണ്ടാ യത് ഭാര്യയും മക്കളും ശത്രുക്കളായി മാറിയില്ലെങ്കിൽ ഇത് കളഞ്ഞുവരാൻ കഴിയാതെയാകും. അത് കൊണ്ടാണ് നിന്റെ യാത്രയ്ക്ക് വേണ്ട പാത ഒരുക്കിതരുന്ന ജോലിയാണ് അവർ ചെയ്തത് ബന്ധങ്ങൾ എപ്പോഴും ബന്ധനത്തിന് കാരണമാ

യിതീരുന്നു. മോചനത്തിന് ഒരിക്കലും അത് വഴിതുറക്കുന്നില്ല. അതുകൊണ്ട് നിനക്ക് ഇനിയും ചിലതുകൂടി ചെയ്യാനുണ്ട്. അതു കഴിഞ്ഞാൽ നിനക്ക് ഒരിയ്ക്കലും ഒരു തടസ്സവും ഉണ്ടാകുന്നതല്ല. നിന്റെ കൈയിൽ ഉള്ള എല്ലാ വിധ ധനങ്ങളും ധനാഗമ മാർഗ്ഗങ്ങളും അവർക്കായി കൊടുത്തു വെറും കൈയ്യോടെയാണ് വരേണ്ടത് ഇത്രയും പറഞ്ഞു തീർന്നപ്പോൾ ഉടനെ സ്വാമി ഗുരുവിനെ നമസ്കരിച്ചുകൊണ്ട് യാത്രാനുമതിവാങ്ങി കൊണ്ട് വീട്ടിൽ പോയി. അവിടെ ചെന്ന ശേഷം സൂക്ഷിച്ചിരുന്ന ധനങ്ങളും ജംഗമസാധനങ്ങളും വസ്ത്രം പോലും ബാക്കി വയ്ക്കാതെ എല്ലാം തന്നെ അമ്മയ്ക്കും മക്കൾക്കും കൊടുത്തശേഷം ജ്യേഷ്ഠസഹോദരനായ നീലകണ്ഠപിള്ളയോട് യാത്രയും ചോദിച്ച് ഉടുത്ത മുണ്ടും വെറും കൈയുമായിട്ടാണ് ആശ്രമത്തിലേയ്ക്ക് പോയത്. ആശ്രമത്തിൽ എത്തിയ പരമേശ്വരൻ പിള്ള സ്വാമി ഗുരുവിനോട് എല്ലാ വിവരങ്ങളും വിശദമായി പറഞ്ഞു കേൾപ്പിച്ചു. ഗുരു സന്തോഷപൂർവ്വം ശിഷ്യനെ സ്വീകരിച്ച് കൊണ്ട് ആശ്രമത്തിൽ താമസിപ്പിച്ചുകൊണ്ട് ഗുരുസേവ ഏറ്റെടുത്ത് ഗുരുപരിചരണങ്ങളും ചെയ്തു. ധ്യാനാനുഷ്ടാനങ്ങളിൽ മുഴുകിയും ആശ്രമങ്ങളിൽ എല്ലാകാര്യങ്ങളിലും ശ്രദ്ധിച്ച് ജോലിയ്ക്ക് പോകുന്നതിൽ വീഴ്ച വരുത്താതെയും കൃത്യതപാലിച്ചുകൊണ്ടിരിക്കേ വീണ്ടും ഒരു സ്ഥലംമാറ്റം വന്നു ചേർന്നു. അത് കവടിയാർ കൊട്ടാരം ആശ്രുപത്രിയിലാണ്. ഈ മാറ്റമാണ് "എന്റെ ജീവിതത്തിൽ" കുട്ടിക്കാലം മുതൽ ഒളിഞ്ഞുകിടന്ന "ജ്ഞാനപ്രകാശം" പുറത്തുകൊണ്ടുവരാൻ കാരണമായി തീർന്നതും എന്നെ ഞാനാക്കിമാറ്റാൻ കഴിഞ്ഞതും. സ്വാമിയുടെ ജോലിമാറ്റമാണ്. ഞാനും സ്വാമിയുമായി ബന്ധപ്പെടാൻ അവസരമുണ്ടാക്കിയത് അന്ന് എനിയ്ക്ക് വഴുതയ്ക്കാട്ട് കടയുണ്ടായിരുന്നു.

കവടിയാറിലേയ്ക്ക് മാറിവന്ന അന്നു മുതൽ ദിവസവും രാവിലേയും വൈകുന്നേരവും എന്റെ കടയിൽ വരുകയും രണ്ടുപ്രാവശ്യം വളരെ സമയം അവിടെ ഉണ്ടായിരിക്കുകയും സ്വാമിയ്ക്ക് ആവശ്യമായ സാധനങ്ങൾ വാങ്ങുകയും ചെയ്യുമായിരുന്നു. വളരെ സ്നേഹത്തോടെ എന്നോട് സംസാരി

ക്കുകയും എന്നെ പറ്റി അന്വേഷിക്കുകയും എന്നെ പഠിക്കുകയും ചെയ്തുകൊണ്ടിരുന്നു. സ്വാമിയോടൊപ്പം മൂന്ന് നാലു പേർ ദിവസവും ഉണ്ടാകും അവരും എന്റെ കൂടെ സംസാരിക്കുകയും, എന്നെ സ്നേഹിക്കുകയും ചെയ്തിരുന്നു. ഇത് ഞാനും സ്വാമിയുമായുള്ള ഗുരുശിഷ്യബന്ധമായി മാറി. (1964-ലാണ് സംഭവം) 1964 ൽ ആണ് സ്വാമിയും ഞാനുമായി ആദ്യബന്ധം. ഇത് 2009 ജനുവരി 24 വരെ തുടർന്നു. 64ൽ സ്വാമിയെ കാണുമ്പോൾ ഞാൻ ആശ്രമത്തിൽ പോയിട്ടില്ലായിരുന്നു. എങ്കിലും ഒരു സ്വപ്നത്തിലൂടെ ആശ്രമം ഞാൻ കണ്ടു. പിറ്റേ ദിവസം സ്വാമി കടയിൽ വന്നപ്പോൾ ഈകാര്യം സ്വാമിയോട് പറഞ്ഞു. നിനക്ക് ആരെങ്കിലും പറഞ്ഞുതന്നതാണോയെന്ന് സ്വാമിചോദിച്ചു. ഞാൻ ഇതുവരെ ആശ്രമത്തിലോ പുന്നയ്ക്കാമുകളിലോ വന്നിട്ടില്ലാ മറ്റാരും എനിയ്ക്ക് പറഞ്ഞുതന്നിട്ടില്ലായെന്ന് സ്വാമിയോട് ഞാൻ പറഞ്ഞു. ഇത് ഞാൻ ഇന്നലെ കണ്ട സ്വപ്നമാണ്. ഉടൻ തന്നെ സ്വാമിപറഞ്ഞു. നാളെതന്നെ നീ ആശ്രമത്തിൽ വരണമെന്ന് ആവശ്യപ്പെടുകയും ഞാൻ അത് അനുസരിക്കുകയും ചെയ്തു. അവിടെ ചെന്നപ്പോൾ ഞാൻ കണ്ടകാഴ്ച എന്നെ വിണ്ടും സ്വപ്നത്തിൽ ആക്കിയതുപോലെ തോന്നി. ഈ സ്വപ്നം എന്നെ എല്ലാ ദിവസവും ആശ്രമത്തിൽ പോകാൻ സഹായിച്ചു. ഇങ്ങനെ 8 വർഷങ്ങൾക്ക് ശേഷം 1972ൽ കാട്ടാക്കടയിൽ ഉള്ള കെ. എസ്. ഇ. ബി. എഞ്ചിനീയർ ശശിധരനും എനിയ്ക്കും ഒന്നായി ജ്ഞാനോപദേശവും മന്ത്രവും, നാമവും നൽകി ആശീർവദിച്ച് അനുഗ്രഹിച്ചു.

## ഗുരുവും ശിഷ്യനുമായുള്ള മരുത്വാമലയാത്ര

സ്വയം പൂർണ്ണസ്വാമിയും ശിഷ്യനുമായുള്ള ധ്യാന അനുഷ്ടാനങ്ങൾക്കായി മരുത്വാമലയിൽ എത്തി മലയുടെ മുകളിൽ പിള്ളതടം എന്ന സ്ഥലമാണ് അനുഷ്ടാനങ്ങൾക്കായി തെരഞ്ഞെടുത്തത്. അന്ന് അവിടെ ഒരു വലിയ പനമരം ഉണ്ടായിരുന്നു. ഇതിന്റെ കായ് (പനങ്ങ) ആഹാരത്തിനായി ഉപ

യോഗിച്ചിരുന്നു. ഒപ്പം കറ്റാർ വാഴയുടെ തടയും കുടിവെള്ള ത്തിനായി കുറച്ചുമാറി പാലാർമട എന്ന തീർത്ഥത്തിൽ നിന്ന് കുടിവെള്ളം ശേഖരിക്കുമായിരുന്നു. കുളിക്കുന്നതിനായി ഹനുമാൻ കോവിലിനുതാഴെ കന്നിമാർ ചൊനയിൽ പോകു മായിരുന്നു. ഇതിൽ പനമരം മാത്രം ഇപ്പോൾ ഇല്ല. ഗുരുവും ശിഷ്യനും കൂടി യോഗയിലും ധ്യാനത്തിലും മുഴുകി 41 ദിവസം കഴിഞ്ഞുപോയത് രണ്ടുപേരും അറിഞ്ഞതേയില്ല. സർവ്വം മറന്ന് തന്നെയും മറന്നു രണ്ടുപേരും ധ്യാനത്തിന്റെ ആനന്ദ കടലിൽ പെട്ടുപോയി. ധ്യാനം കഴിഞ്ഞ് ഇവിടെ എത്തിയ ശേഷമാണ് ജോലിക്ക് പോകാതിരുന്ന കാര്യം അറിഞ്ഞത് അടുത്തദിവസം ജോലിക്ക് പോയി അവിടെ ചെന്ന് ഹാജർ ബുക്ക് എടുത്തുനോക്കിയപ്പോൾ എല്ലാ ദിവസവും എന്റെ കൈപ്പടയിൽ ഹാജർ രേഖപ്പെടുത്തിയിരിക്കുന്നു. സഹപ്ര വർത്തകർ പറയുന്നു പരമേശ്വരൻപിള്ള ഇവിടെ ഉണ്ടായി രുന്നു എന്നു. എന്നാൽ പരമേശ്വരൻ പിള്ള മരുത്വാമലയിൽ ആയിരുന്നുവെന്ന സത്യം ഇവർ അംഗീകരിക്കുന്നില്ല. എന്താണ് ഇവിടെ സംഭവിച്ചത് പരമേശ്വരൻപിള്ള സ്വാമിയ്ക്ക് ഒന്നും മനസിലാകുന്നില്ല. ഒന്നും ചെയ്യാനും കഴിയുന്നില്ല അത് കാരണം ജോലിയ്ക്ക് കയറാതെ ആശ്രമത്തിൽ തിരിച്ചെത്തി ഗുരുവിനെ കണ്ട് അവിടെയുണ്ടായ എല്ലാ സംഭവങ്ങളും വിശ ദമായി പറഞ്ഞ് തൊഴുതുനിന്നു. ഈ സംഭവങ്ങൾ പരമേശ്വ രൻ പിള്ളയിൽ മാറ്റത്തിന്റെ തുടക്കം കുറിച്ചു.

ധ്യാനയോഗത്തിന്റെയും ജ്ഞാനയോഗത്തിന്റെയും മഹാ സിദ്ധികളെപ്പറ്റിയുള്ള വിജ്ഞാനങ്ങൾക്ക് കാരണമായി മരു ത്വാമലയിൽ കഴിഞ്ഞ 41 ദിവസം തപസ് അനുഷ്ടിച്ചത് പിള്ള ത്തടം എന്ന ഭൂമിയിലെ സ്വർഗീയ തടത്തിലായിരുന്നു. ഇവിടെ കയറാത്ത ഭാരതത്തിലെ ഒരു ആചാര്യൻ കാണില്ലായെന്നു വേണം കരുതാൻ അത്രയ്ക്ക് പവിത്രമായ പുണ്യഭൂമിയാണ് പിള്ള തടവും രണ്ട് തീർത്ഥങ്ങളും. ഒന്ന് പാലാർ മട രണ്ട് കന്യമാർ ചൊന എന്ന തീർത്ഥവും. ഇത് രണ്ടും മരുത്വാമല യുടെ മഹത്വം ഈ തീർത്ഥങ്ങളാണ് പരമേശ്വരൻപിള്ള സ്വാമി ഇത് അനുഭവിച്ചറിഞ്ഞതാണ്. ഇത് മനസിലാക്കിയ സ്വയം പൂർണ്ണസ്വാമികൾ ശിഷ്യനെ മാറോട് ചേർത്ത് നിർത്തി അനു

ഗ്രഹിച്ചു ആശീർവദിച്ച് തുടർന്ന് ശിഷ്യന് ആത്മീയ നാമം നൽകി (സ്വരൂപാനന്ദ) കൊണ്ട് തന്റെ സർവ്വശക്തിയും സിദ്ധിയും ശിഷ്യനിലേയ്ക്ക് പകർന്നുകൊണ്ടിരുന്നു. ഒടുവിൽ സ്വരൂപാനന്ദൻ ശക്തിയുടെയും സിദ്ധികളുടെയും പൂർണ്ണത കൈവരിച്ചുവെന്നും ചൈതന്യപൂർണ്ണനായി കഴിഞ്ഞുവെന്ന് മനസിലാക്കിയ ഗുരുനാഥൻ എല്ലാം എല്ലാം ശിഷ്യനെ ഏൽപ്പിക്കാൻ തീരുമാനമെടുക്കുകയും ഒപ്പം സമാധിയ്ക്ക് വേണ്ടിയുള്ള തയ്യാറെടുപ്പുകൾ തുടങ്ങുകയും ചെയ്തുകൊണ്ട് ശിഷ്യനോട് ഇങ്ങനെ പറഞ്ഞു. എന്റെ സമാധി കന്യാകുമാരിയിൽ ആയിരിക്കണം എന്നു പറഞ്ഞു. അതിന് വേണ്ടിയുള്ള ശ്രമങ്ങൾ തുടങ്ങാനും ആവശ്യപ്പെട്ടു. സ്വരൂപാനന്ദ സ്വാമികൾക്ക് കന്യാകുമാരിയിൽ സമാധിയിരിക്കുന്നത് ഇഷ്ടമല്ലാത്തതുകൊണ്ടും പുന്നയ്ക്കാമുകളിൽ തന്നെ സ്വാമികൾ ഇരിക്കണമെന്നുള്ളതുകൊണ്ടും അതിലേയ്ക്ക് വേണ്ടി ഗുരുവിനെ നിരന്തരമായി നിർബന്ധിച്ചു. നിവൃത്തിയില്ലാതെ ഗുരു പുന്നയ്ക്കാമുകളിലെ സമാധിക്ക് സമ്മതിക്കുകയും സ്വരൂപാനന്ദനോട് ഇങ്ങനെ പറയുകയും ചെയ്തു. ഇവിടെയാണെങ്കിൽ അതിൽ നിന്ന് വളരെ ഏറെ ദുഃഖങ്ങൾക്ക് കാരണമായി തീരുകയും അത് നിനക്ക് താങ്ങാൻ കഴിയാതെ വരുമെന്ന് നീ അറിയണം. ഉടനെ സ്വരുപാനന്ദൻ ഗുരുനാഥനോട് ഇങ്ങനെ പറഞ്ഞു. എന്ത് വിധത്തിലുള്ള ദുഃഖമാണെങ്കിലും അത് നേരിടാനും അത് സഹിക്കാനും തയ്യാറാണ്. 1966 ഒക്ടോബർ മാസത്തിൽ 85-ാം വയസിൽ ഒരു ചെറിയ പനിവന്നു അത് ദിവസങ്ങൾ കഴിയുംതോറും കൂടികൊണ്ടിരുന്നു. ശിഷ്യൻമാർ ഗുരുവിനെ ആശുപത്രിയിൽ കൊണ്ടുപോകാൻ തയ്യാറായി ഗുരുനാഥൻ ആശുപത്രയിൽ പോകാൻ വിസമ്മതിച്ചു. ശിഷ്യൻമാർ ആശുപത്രിയിൽ കൊണ്ടുപോയി ഡോക്ടർമാർ പരിശോധിച്ചു. ഒരസുഖവും ഗുരുനാഥന് ഇല്ലായെന്ന് പറഞ്ഞെങ്കിലും പനികൂടികൊണ്ടിരുന്നു ഇങ്ങനെ ഒരാഴ്ചകഴിഞ്ഞു. നേഴ്സുമാർ വന്ന് പനിയ്ക്ക് വേണ്ടി മരുന്നു കുത്തിവെയ്ക്കാൻ വരുമ്പോൾ കൈനിട്ടാൻ ആവശ്യപ്പെടുകയും കൈനീട്ടിക്കൊടുക്കുകയും ചെയ്യും. പക്ഷേ മരുന്ന് അകത്തേയ്ക്ക് കയറാറില്ല സൂചികുത്താനും കഴിയാതെ കരഞ്ഞ് സ്വാമിയോട് പറയും ദയവായി

ഞങ്ങളെ സഹായിക്കണം മരുന്ന് ഒന്നു കുത്തിവച്ചോട്ടേ. നിങ്ങൾക്ക് അതാവശ്യമെങ്കിൽ അത് ചെയ്തുകൊള്ളാൻ പറഞ്ഞുകൊണ്ട് കൈനീട്ടികൊടുക്കും. മരുന്ന് അകത്തുകയറുകയും ചെയ്യും അവർ ഗുരുനാഥനെ നമസ്കരിച്ചുകൊണ്ട് പോവുകയാണ് പതിവ്. ഇങ്ങനെ 8 ദിവസം ആശുപത്രിയിൽ കിടന്നു. സ്വരൂപാനന്ദനും മറ്റുരണ്ടുമൂന്നുപേർകൂടി ഉണ്ടായിരുന്നു. ഒക്ടോബർ 14-ാം തീയതി സ്വരൂപാനന്ദനെ വിളിച്ച് ഇങ്ങനെ പറഞ്ഞു. നീ രണ്ടു മൂന്ന് ദിവസം കൊണ്ട് ഉറങ്ങാതെയും കുളിക്കാതെയും ഇരിക്കുകയാണ് അതുകൊണ്ട് നീ ഉറങ്ങി കുളിച്ച് വൈകുന്നേരം വന്നാൽ മതിയെന്ന് പറഞ്ഞു. സ്വരൂപാനന്ദൻ പോകാൻ മടിച്ചുനിന്നു കുറച്ചു കഴിഞ്ഞ് ഗുരുനാഥൻ വിണ്ടും വിളിച്ചു ഇങ്ങനെ പറഞ്ഞു നിന്നോട് പോയിട്ടുവരാനല്ലേ പറഞ്ഞത് (ദേഷ്യത്തിൽ പറഞ്ഞു) ഉടൻ തന്നെ സ്വരൂപാനന്ദൻ കുളിക്കാനും ഉറങ്ങാനുമായി ആശുപത്രിയിൽ നിന്ന് ഇറങ്ങി. അപ്പോൾ മുതൽ മനസിൽ ഒരു വിങ്ങൽ അനുഭവപ്പെട്ടു. മനസ്സിന് ഭാരകൂടുതൽ ഉണ്ടാവുകയും കാലുവയ്ക്കുന്നിടത്ത് മനസ് വരാതേയുമായി എങ്കിലും ഉറങ്ങി കുളിച്ചുവരാമെന്ന് ചിന്തിച്ച്കൊണ്ട് ആശ്രമത്തിൽ എത്തിയപ്പോൾ മുതൽ എന്തെന്നില്ലാത്ത അസ്വസ്ഥത അനുഭവപ്പെട്ടുകൊണ്ടിരുന്നു. അതുകൊണ്ട് കുളിച്ചിട്ട് പുറത്തേയ്ക്ക് ഇറങ്ങിയ ഉടനെ അതിശക്തവും വളരെ വ്യക്തവുമായ കാഴ്ചയുണ്ടായി കായാമ്പുവർണ്ണത്തിലുള്ള പ്രകാശഗോളം സ്വരൂപാനന്ദനിൽ ഇടിച്ചുകേറി സ്വരൂപാനന്ദന് താങ്ങാൻ കഴിയാതെ ഇരുന്നുപോയി. രണ്ട് ചെമ്പ് വെള്ളം കുടിച്ചശേഷമാണ് സ്വരൂപാനന്ദന് എഴുന്നേൽക്കാൻ കഴിഞ്ഞത് . തൊണ്ടവരണ്ടുപോയി ശരീരം തളർന്നുപോയി ആത്മജ്യോതി ജ്വലിച്ച് ഉയർന്നുകൊണ്ടിരുന്നു. ഇത് സ്വയം പൂർണ്ണൻ സ്വരൂപാനന്ദനിൽ ലയം കൊണ്ടായിരുന്നു. അതിലേയ്ക്ക് വേണ്ടിയാണ് ആശുപത്രിയിൽ നിന്നും സ്വരുപാനന്ദനെ പറഞ്ഞയച്ചത്.

ശിഷ്യനോടുള്ള വാത്സല്ല്യമാണ് ഇതിന് കാരണം. അല്ലെങ്കിൽ ബ്രഹ്മയന്ത്രത്തിൽ മുട്ടിച്ച് ജീവസമാധിയിൽ ലയിക്കാമായിരുന്നു ഗുരുനാഥന്. അതിന് പകരമായി മഹാസമാധിയിൽ ലയിക്കേണ്ടിവന്നു. ശിഷ്യനെ പറഞ്ഞയച്ചശേഷം 1966

ഒക്ടോബർ മാസം 14-ാം തീയതി സമാധിയാവുകയും 15-ാം തീയതി സമാധിയിരുത്തൽ ചടങ്ങ് നടത്തി. ഗുരുനാഥന്റെ ശിഷ്യനായ ധർമ്മാനന്ദനും സ്വരൂപാനന്ദനും കൂടിയാണ് കർമ്മങ്ങൾ പൂർത്തികരിച്ചത് 41-ാം ദിവസത്തിൽ ശിഷ്യന്മാരും ഭക്തന്മാരുംനാട്ടുകാരുടെയും സഹകരണത്തോടെ സമാധിമണ്ഡപം സ്ഥാപിച്ചു ഇപ്പോൾ പുതുക്കി പണിത് സമാധിക്ഷേത്രമായി കഴിഞ്ഞു. 42 വർഷമായി. ഒക്ടോബർ 14 ഉം 15 ഉം സമാധിദിനമായും മേടമാസത്തിലെ ഭരണി നക്ഷത്രം ജന്മദിനമായും ആഘോഷിച്ചുവരുന്നു. സ്വരൂപാനന്ദൻ മഠാധിപതിയായി.

ഗുരുനാഥന്റെ മഹാ സമാധിയ്ക്ക് ശേഷം സ്വരൂപാനന്ദ സ്വാമികൾ സ്വയം പൂർണ്ണാശ്രമത്തിന്റെയും മഹാസമാധിയുടെയും മഠാധിപതിയായി തീരുകയും ചെയ്തു. തുടർന്ന് ആശ്രമത്തിന്റെയും സമാധിയുടെയും വികസനത്തിനായി നിരന്തരമായ ത്യാഗങ്ങളിൽ കൂടി അത് കൈവരിക്കുകയും ചെയ്തു. തുടർന്ന് ആശ്രമത്തിന്റെ നിത്യകാര്യങ്ങൾ നോക്കാൻ ഒരു ഭരണസമിതിയും രൂപികരിച്ചു. ഇവർ പലപ്പോഴും മഠാധിപതിയെ ഭരിയ്ക്കൽ ആണ് ചെയ്തത്. സ്വാമിമാരുടെ ശിഷ്യന്മാരാണെന്ന് പറഞ്ഞു നടക്കുകയും പരമേശ്വരൻപിള്ള എങ്ങനെയെടാ സ്വരൂപാനന്ദനായത് എന്ന് ചോദിക്കുകയും ചെയ്യുന്ന രീതിയാണ് ഇവർക്കുള്ളത്. ഇത് കാരണം പലപ്പോഴും സ്വാമികൾക്ക് ആശ്രമം വിട്ട് നിൽക്കേണ്ടി വന്നിട്ടുണ്ട്. എന്ത് ആരോപണം പറയാനും ഇവർ മടിക്കുന്നില്ല. ഭരണസമിതിയുടെ ഈ നെറികേട് മനസിലാക്കി ഗുരുനാഥന്റെ ശിഷ്യനായ ബ്രഹ്മശ്രീ ബാലചന്ദ്രൻ മാസ്റ്റർ അദ്ധ്യക്ഷനായ ഒരു ഭരണസമിതി രൂപികരിക്കുകയും, ആശ്രമവും സമാധിക്ഷേത്രവും സമൂലമായി പരിക്ഷ്കരിച്ചുകൊണ്ട് ഗുരുനാഥനുവേണ്ടി ഒരു ആശ്രമമന്ദിരം നിർമ്മിക്കുകയും ഗുരുനാഥനെ പിതൃതുല്യം സ്നേഹിക്കുകയും കാര്യങ്ങൾ ഭംഗിയായി നടത്തികൊണ്ട് പോകാൻ ശ്രമിച്ചപ്പോൾ ചില ഭരണസമിതിയിലുള്ള ആളുകൾ ബാലചന്ദ്രൻ മാസ്റ്റർ അവർകളെ മാനസികമായി പീഡിപ്പിച്ച് ആശ്രമത്തിന്റെ തുടർ വികസനപ്രവർത്തനങ്ങൾ നടത്താൻ സാധിക്കാത്ത അവസ്ഥയുണ്ടായപ്പോൾ അദ്ദേഹം

അദ്ധ്യക്ഷസ്ഥാനം രാജിവയ്ച്ചുപോയിട്ടുള്ളതാണ്. ഭരണക്കാരായ ശിഷ്യൻമാരെപറ്റി കാര്യങ്ങൾ തുറന്ന് പറഞ്ഞാൽ പലർക്കും പ്രയാസമുണ്ടാകും തൽക്കാലം അത് ഒഴിവാക്കുന്നു. കാരണം സ്വാമിജിയുടെ സമ്പൂർണ്ണ ജീവിതചരിത്രമെഴുതുമ്പോൾ ഒരോ സംഭവങ്ങളും വ്യക്തമായി എഴുതാം. ഇത് ആരെയും വേദനിപ്പിക്കാനല്ല മറിച്ച് കുറെ സത്യങ്ങൾ മാത്രം. പരമേശ്വരൻപിള്ള സ്വരൂപാനന്ദനായത് ഞാൻ മുകളിൽ പറഞ്ഞിട്ടുണ്ട്.

സ്വരൂപാനന്ദസ്വാമികൾക്ക് കിട്ടുന്ന ശമ്പളത്തിന്റെ അധികഭാഗവും മരുന്നു വാങ്ങുന്നതിനാണ് ഉപയോഗിച്ചിരുന്നത്. പരിസരത്തുള്ളവരും മറ്റു പല സ്ഥലത്തുള്ളവരും സ്വാമിയ്ക്ക് ആശുപത്രിയിൽ ജോലി എന്നതുകൊണ്ട് എന്തുരോഗമായാലും സ്വാമിയെ കാണിച്ചാൽ രോഗം മാറുമെന്നുള്ള വിശ്വാസമാണ് ഇതിന് കാരണം. അതുകാരണം മരുന്നിന്റെ ചിലവും രോഗികളുടെ എണ്ണവും കൂടി വന്നു. ഏത് രോഗമായാലും മൂന്ന് ദിവസം കൊണ്ട് രോഗം മാറുകയും ചിലവ് ഇല്ലാതെയും ആയിരുന്നു മരുന്ന് കൊടുത്തിരുന്നത്. ഒടുവിൽ ശമ്പളം മരുന്നുവാങ്ങാൻ തികയാതെ വരികയും ചെയ്തു. അതുകാരണം കൊയിന വാങ്ങി കലക്കി വയ്ക്കും ഏത് രോഗത്തിനും അതു കൊടുക്കുകയും മൂന്നു ദിവസം കൊണ്ട് രോഗം മാറുകയും ചെയ്യുമായിരുന്നു. ചിലർക്ക് കഷായവും എണ്ണയും ഉണ്ടാക്കി കൊടുക്കുമായിരുന്നു. ഇതിനും വാങ്ങുന്നവർക്ക് ചിലവ് ഇല്ലായിരുന്നു. സ്വാമികളുടെ തപശക്തിയും മേധാശക്തിയും കൊണ്ട് മണിമന്ത്രജപമാണ് ഇവിടെ പ്രകടമാക്കിയത്. ആരോടും ഒന്നും വാങ്ങാതെയും അവർക്ക് ആഹാരവും വെള്ളവും തിരിച്ചുപോകാനുള്ള പൈസയും കൊടുക്കുമായിരുന്നു. മതഭേദമില്ലാതെ ജാതിഭേദമില്ലാതെ ഉള്ളവനും ഇല്ലാത്തവനും എന്ന വ്യത്യാസം കൂടാതെ എല്ലാപേരെയും ഒന്നായി കണ്ടാണ് സ്വാമികൾ പ്രവർത്തിച്ചത്. അഭേദ ദർശനം ജ്ഞാനം ഇതാണ് സ്വരൂപാനന്ദൻ, ആര് എന്ത് ആവശ്യപ്പെട്ടാലും കൊടുത്താലും കൊടുത്തുമതിവരാത്ത സ്വഭാവത്തിന്റെ ഉടമയാണ് സ്വരൂപാനന്ദ സ്വാമികൾ.

## ശിഷ്യൻമാർക്ക്.

സ്വാമികൾ ഗുരുപിതാവായിരുന്നു. ഒരോരുത്തരേയും വിളിച്ച് അവരവർക്ക് ആവശ്യമായത് കാലാകാലങ്ങളിൽ ആവശ്യമറിഞ്ഞ് നൽകികൊണ്ടിരുന്നു. ഏതെങ്കിലും ഒരു ശിഷ്യന് അപകടം സംഭവിക്കുമെന്നറിഞ്ഞാൽ ആ സംഭവത്തിന്റെ മുൻപിൽ സ്വാമിജി ഉണ്ടായിരിക്കും ആ സംഭവം നടക്കാൻ ഇടനൽകാറുമില്ല. ശിഷ്യനെ അവിടെ നിന്ന് മാറ്റിനിർത്തിയ അനേകം അനുഭവങ്ങൾ എനിയ്ക്ക് നേരിട്ടറിയാം. സ്വാമികൾ സിദ്ധികൾ കാണിയ്ക്കാറില്ലെങ്കിലും ശിഷ്യൻമാരുടെ ആവശ്യങ്ങൾക്കായി സ്വാമി പലപ്പോഴും ഇത് ചെയ്യേണ്ടി വന്നിട്ടുണ്ട്. ശിഷ്യൻമാർ അറിയാതെ ഗുരു അവരെ അറിയിക്കാറുമില്ല. ഗുരു പുത്രതുല്ല്യമാണ് സ്നേഹിച്ചിരുന്നത് അതുകൊണ്ട് പല ശിഷ്യൻമാർക്കും ഗുരുവിനെ അറിയാതെ പോയി. ആശ്രമത്തിൽ വരുന്ന ആരായാലും അവർക്ക് ആഹാരവും ജലവും കൊടുക്കാതെ വിടാറില്ലായിരുന്നു സ്വാമികൾ എപ്പോഴും പറയും അന്നവിചാരം മുന്ന വിചാരം എന്ന് ശിഷ്യൻമാർക്ക് വിശേഷ ദിവസങ്ങളിൽ ഒരു അച്ഛന്റെ സ്ഥാനത്ത് നിന്നുകൊണ്ട് അവരുടെ ആവശ്യം അറിഞ്ഞു ചെയ്യുമായിരുന്നു. ശിഷ്യവത്സലനായ ഗുരു എപ്പോഴും ശിഷ്യന്മാരോടൊപ്പം കാണുമായിരുന്നു. അവന്റെ രക്ഷകനുമായിരുന്നു. എന്നതിന് അനേകം സംഭവങ്ങൾ പറയാനുണ്ട്. ശിഷ്യന്റെ ഏത് ആവശ്യവും നേടികൊടുക്കാൻ മടികാണിച്ചിരുന്നില്ല. ഒരിടത്ത് എന്നാൽ കഴിയാത്തവരേയും ഒന്നുമാകാൻ കഴിയാത്തവരേയും പലതുമാക്കി മാറ്റി. ജീവിച്ചിരിക്കുന്ന തെളിവുകൾ ധാരാളം ഉണ്ട്. സ്വാമികൾ എല്ലാപേരോടും എപ്പോഴും പറയുന്ന കാര്യം കൂടി പറയാം. എടാ നിനക്ക് നില്ക്കാൻ ഒരിടം വേണം അതുകണ്ടുവയ്ക്കാനുള്ള ശ്രമമാണ് നീ ആദ്യം ചെയ്യേണ്ടത്. അതില്ലെങ്കിൽ വീണുപോയാൽ എണീക്കാൻ കഴിയാതെ പോകും അതുകൊണ്ട് നിനക്ക് നില്ക്കാൻ ഒരിടം നീ തീരുമാനിക്കണം.

## സ്വയം പൂർണ്ണ സ്വാമികളുടെ സമാധിയ്ക്ക് ശേഷം സ്വരൂപാനന്ദൻ മരുത്വാമലയിൽ

മഹാസമാധിയ്ക്ക് രണ്ടു മുന്ന് വർഷം കഴിഞ്ഞ് സ്വരൂപാനന്ദസ്വാമികൾ ധ്യാനത്തിനും സാധനനുഷ്ടാനങ്ങൾക്കുമായി മരുത്വാമലയിൽ പോയി ശിവക്ഷേത്രത്തിന് തൊട്ടുമുകളിൽ ഒരു ഗുഹഒഴിഞ്ഞുകിടക്കുന്നതായി കണ്ടു. അതിനകത്ത് ധ്യാനാനുഷ്ടാനങ്ങൾ നടത്താൻ തീരുമാനിച്ചുകൊണ്ട് അതിനകത്തു കയറി തുടച്ച് വൃത്തിയാക്കാൻ തുടങ്ങി. അപ്പോൾ ഗുഹയുടെ മുന്നിൽ ഒരാൾ നില്ക്കുന്നതായി കണ്ടു. കുറച്ചു നാളായി സ്വരൂപാനന്ദനെ കാത്തുനില്ക്കുന്ന മുഖഭാവം ഇതു കണ്ട് സ്വരൂപാനന്ദൻ എല്ലാം മറന്ന് ആനന്ദനിർവൃതിയിൽ ലയിച്ചുപോയി. സ്ഥലകാലബോധം തിരിച്ചുകിട്ടിയ സ്വരൂപാനന്ദൻ അദ്ദേഹത്തെ വിനയപൂർവ്വം അകത്തേയ്ക്ക് ക്ഷണിച്ചു. ഉടനെ സ്വരൂപാനന്ദനെ നോക്കിചിരിച്ചുകൊണ്ട് അകത്തു കയറി രണ്ടുപേരും ദീർഘമായി സംസാരിച്ചു. ഒടുവിൽ സ്വരൂപാനന്ദന് സന്യാസ ദീക്ഷ നൽകികൊണ്ട് പൊട്ടിചിരിച്ചു കൊണ്ട് പുറത്തേയ്ക്ക് ഇറങ്ങിപോയി. കുറച്ചുകാലമായി സ്വരുപാനന്ദനേയും കാത്ത് പൊറ്റയടിയിൽ അലഞ്ഞ് നടക്കുകയായിരുന്നു. അവിടെയുള്ള മറ്റാർക്കും തിരിച്ചറിയാനുള്ള അവസരം കൊടുക്കാതെയാണ് അലഞ്ഞുനടക്കുന്നത്. സ്വരൂപാനന്ദസ്വാമി അവിടെ എത്തിയശേഷമാണ് നാട്ടുകാർ നൈനാർ സ്വാമിയെ തിരിച്ചറിയുന്നത്. സ്വരൂപാനന്ദന് ദീക്ഷ നൽകിയശേഷം നൈനാർ സ്വാമികൾ പല സിദ്ധികളും കാണിക്കുകയും നാട്ടുകാരുടെ സ്നേഹവും ബഹുമാനവും നേടിയെടുത്തു. കുറച്ച് കാലങ്ങൾ കഴിഞ്ഞ് സ്വാമികൾ ജീവസമാധി പ്രാപിച്ചു. സമാധിസ്ഥലത്ത് രാജമാണിക്യം കമ്പനിയുടമ അതിമനോഹരമായ ഒരു സമാധി ക്ഷേത്രം നിർമ്മിച്ച് അതിൽ നിത്യപൂജ നടന്നുവരുന്നു. നൈനാർ സ്വാമിയും സ്വരൂപാനന്ദനും കാഴ്ചയിലും പ്രവർത്തിയിലും ഒരുപോലെയാണ് രണ്ടുപേരെയും തിരിച്ചറിയാൻ കഴിയാത്തവിധം ഒന്നായി തീർന്നവരായിരുന്നു ഇവർ രണ്ടുപേരും സ്വരൂപാനന്ദൻ തപസ്സ് അനുഷ്ടിച്ച ഗുഹ ഇന്നും സ്വരൂപാനന്ദഗുഹ എന്ന പേരിൽ അവിടെ സ്ഥിതിചെയ്യുന്നു. സ്വരൂപാനന്ദസ്വാമികൾ ഗുരുപര

മ്പര നിലനിർത്താൻ മലയുടെ അടിവാരത്തിൽ ഒരു ആശ്രമം സ്ഥാപിച്ചിരുന്നു. അത് പല ഭാഗങ്ങളിൽനിന്ന് വരുന്ന ശിഷ്യന്മാർക്കും സത്യാന്വേഷകർക്കും വിശ്രമിക്കാനും ധ്യാനിക്കാനും വേണ്ടിയാണ് ഇത് സ്ഥാപിച്ചത് വിളപ്പിൽശാലയിലുണ്ടായിരുന്ന ആശ്രമം വിറ്റാണ് ഇത് വാങ്ങിയത് മേൽപറഞ്ഞ ആശ്രമം ഒരു ശിഷ്യൻ സ്വന്തമാക്കാൻ ആഗ്രഹിക്കുകയും അതിലേയ്ക്കായി ആശ്രമം വിലയ്ക്ക് തരാൻ ആവശ്യപ്പെടുകയും ചെയ്തു. എന്തുചോദിച്ചാലും കൊടുക്കാൻ മടികാണിക്കാത്ത ഗുരുനാഥൻ കൊടുക്കാമെന്നു പറഞ്ഞു. ഈ ശിഷ്യൻ തന്നെ അതിന്റെ വിലയും തിരുമാനിച്ചു. വില കൊടുത്തു വാങ്ങി.

ഇത് കണ്ടറിഞ്ഞ വേറൊരു ശിഷ്യൻ ഇതിനടുത്തായി 10 സെന്റ് സ്ഥലം സ്വന്തം പേരിൽ വാങ്ങി പഴയ ആശ്രമത്തിനേക്കാൾ ഭംഗിയും വലിപ്പവുമുള്ള ഒരു ആശ്രമം ഗുരുനാഥന്റെ പേരിൽ സ്ഥാപിച്ച് അതിന്റെ നടത്തിപ്പിനായി ഒരു ശിഷ്യനെ ചുമതലപ്പെടുത്തി കുറച്ചുകാലം അത് നന്നായി പ്രവർത്തിച്ചു. കാര്യമായ പ്രവർത്തനമില്ലാതെ ഇപ്പോഴും അത് പ്രവർത്തിക്കുന്നുണ്ട് അത്രമാത്രം.

വരുമാനമാർഗ്ഗം എവിടെയുണ്ടായലും അവിടെ പ്രവർത്തനമാറ്റമുണ്ടാകും. അത് പ്രകൃതിയുടെ വികൃതിയായി നമുക്ക് അനുഭവപ്പെടുത്തി തരുന്നു.

ഈ ആശ്രമത്തിന്റെ കീഴിൽ ഒരു മഹാസമാധിക്ഷേത്രമുണ്ട്. കൊട്ടാരമെന്ന സ്ഥലത്ത് ആദിമായി അമ്മയുടെതാണ്. കോബൈസ്വാമിയോടൊപ്പം ഉണ്ടായിരുന്ന പരാശക്തിയുടെ അവതാരമെന്നാണ് പറയപ്പെടുന്നത് ഇത് ജീവസമാധിയാണ്. ഈ ക്ഷേത്രം സ്വരൂപാനന്ദസ്വാമിയുടെ നിർദ്ദേശപ്രകാരമാണ് നിർമ്മിച്ചത്. സമാധി ഇരുത്തിയത് സ്വയം പൂർണ്ണസ്വാമികളായിരുന്നു. കൊട്ടാരത്തിനും പൊറ്റയടിക്കും ഇടയിൽമന്ദാരം പൊറ്റയെന്ന സ്ഥലത്ത് ഒരു കൊച്ചുവീട് വാടകയ്ക്കെടുത്തു കുറച്ചുകാലം സ്വാമിയവിടെ താമസിച്ചുകൊണ്ട് നൈനാർ സ്വാമിയുമായി കൂടുതൽ അടുക്കുന്നതിന് വേണ്ടി ദിവസവും

രാവിലെ കുമാരപിള്ള സ്വാമിയുടെ സമാധിക്കരികിൽ ഉള്ള കുളത്തിന്റെ കരയിൽ രണ്ടുപേരും പരസ്പരം കണ്ടുകഴിഞ്ഞാൽ ആനന്ദബാഷ്പം ചൊരിയുകയും കെട്ടിപിടിച്ച് പുതിയ ഒരു ലോകത്തിൽ എത്തിച്ചേരുക പതിവായിരുന്നു. മന്ദാരപൊറ്റയിൽ സ്വാമിതാമസിക്കുമ്പോൾ ഞാനും സ്വാമിയോടൊപ്പം ഉണ്ടായിരുന്നു. എല്ലാ ദിവസവും വൈകുന്നേരം ഇവിടെനിന്ന് കന്യാകുമാരി വരെ ഞാനും സ്വാമിയുമായി നടന്നുപോവുകയും തിരിച്ചു നടന്നുവരുകയും ചെയ്യുമായിരുന്നു. ഉദ്ദേശം 10 കിലോമീറ്റർ ദൂരം വരും. ഈ യാത്ര ഒരു പഠനയാത്രയായി മാറ്റാൻ ഗുരുദേവൻ ശ്രമിക്കാറുണ്ടായിരുന്നു.

ഈ യാത്രയിൽ എന്തുവേണമെങ്കിലും പറഞ്ഞുതരാനും കാണിച്ചുതരാനും മടികാണിച്ചിരുന്നില്ല. ഭൂതകാലത്തേയും വർത്തമാനകാലത്തേയും ഭാവിയേയും പറ്റി വാചാലമായി പറയാറുണ്ടായിരുന്നു ഈ യാത്രകളിൽ ഗുരുനാഥൻ ഒരിയ്ക്കൽ സ്വയം പൂർണ്ണസ്വാമികളെപ്പറ്റി ഗുരുനാഥൻ എന്നോട് ഇങ്ങനെ പറഞ്ഞു.

എടാ എന്റെ ഗുരു സ്വയം പൂർണ്ണ സ്വാമികൾക്ക് കന്യാകുമാരിയിൽ സമാധി വേണമെന്നാണ് എന്നോട് പറഞ്ഞിരുന്നത്. പക്ഷേ എന്റെ പിടിവാശി മൂലമാണ് സമാധി പുന്നയ്ക്കാമുകളിൽ ആക്കിയത്. ഗുരുനാഥന്റെ ആഗ്രഹത്തിന് എതിരായി നിന്നതിന്റെ ദുഃഖവും വേദനയും ഇന്ന് ഞാൻ നന്നായി അറിയുന്നുണ്ട്. ഈ വേദന എന്റെ കുട്ടികൾക്ക് ഉണ്ടായിക്കൂടാ അതുകൊണ്ടാണ് ഞാൻ നിന്നോട് ഇത്രയും പറയുന്നത്. എനിയ്ക്ക് നൈനാർ സ്വാമികളുടെ സമാധി പരിസരത്തുതന്നെ ഇരിക്കണമെന്നാണാഗ്രഹം. ആയതിലേയ്ക്ക് ഗുരുനാഥൻ ചാമിനാടാർ എന്ന ആളിൽ നിന്ന് 5 സെന്റ് സ്ഥലം വാങ്ങിയിട്ടിരുന്നു. അത് പിന്നിടൊരിയ്ക്കൽ വിലയ്ക്കുകൊടുത്തു. എങ്കിലും സ്വാമികൾക്ക് മരുത്വാമലയിൽ ആണ് താല്പര്യം. ഇത് പലപ്പോഴും പറയാറുണ്ടായിരുന്നു. ഗുരുനാഥൻ ഒന്നും എഴുതിവയ്ക്കുന്ന പതിവ് ഇല്ലായിരുന്നു. അതുകൊണ്ടാണ് പലർക്കും കാര്യങ്ങൾ മനസിലാക്കാൻ കഴിയാതെ പോയത്. മനസിലായവർക്ക് അവതരിപ്പിക്കാനുള്ള അവസരം കിട്ടാ

തെയും പോയി.

## ശിഷ്യപിതാവായ ഗുരു.

ഗുരുനാഥന് തമിഴ് നാട്ടിലും കേരളത്തിന്റെ പല ഭാഗങ്ങളിലുമായി ധാരാളം ശിഷ്യന്മാരുണ്ടായിരുന്നു. ഇതിൽ പലർക്കും നാമം ജപിക്കാൻ പറഞ്ഞുകൊടുത്തവരാണ് കുറച്ചുപേർ ഗ്രഹസ്ഥാശ്രമ മാർഗ്ഗക്കാരാണ്. ഗുരുപരമ്പരയ്ക്ക് വേണ്ടിയുള്ള ജ്ഞാനമാർഗ്ഗത്തിൽ വളരെ കുറച്ച് ശിഷ്യന്മാരെയുള്ളു. ഇവരെ മറ്റുള്ളവർ അറിയുന്നുമില്ല. കണ്ടവൻ മിണ്ടുന്നില്ല. മിണ്ടുന്നവൻ കണ്ടവനുമല്ല. ഇതാണ് സത്യം.

പാരമ്പര്യം നിലനിർത്താൻ വളരെ കുറച്ചുപേർക്കു മാത്രമേ അതിന് വേണ്ടിയുള്ള പരിശീലനം നൽകിയിരുന്നുള്ളു. അവർ ധനപരമായ രംഗങ്ങളിൽ തോറ്റുപോയതുകൊണ്ട് ഇവർ ശ്രദ്ധിക്കപ്പെടാതെപോയി.

പണമില്ലെങ്കിൽ പിണത്തിന് തുല്ല്യം. ഇത് ഭൗതിക നിയമം ഭക്തന്മാരായ ശിഷ്യന്മാർ ആശ്രമത്തെ ക്ഷേത്രമാക്കി മാറ്റാനുള്ള ശ്രമത്തിലാണ്. ഗുരുപരമ്പര നിലനിൽക്കാൻ ക്ഷേത്രമല്ല വേണ്ടത് ആശ്രമം ആണ് ആവശ്യം. ആശ്രമങ്ങളിൽ കൂടിയെ ഗുരുപരമ്പര നിലനിർത്താൻ കഴിയൂ. എന്നു മനസിലാക്കിയാണ് ഗുരുനാഥൻ പലഭാഗങ്ങളിലായി ആശ്രമങ്ങൾ സ്ഥാപിക്കാൻ ശ്രമിച്ചതും പുന്നയ്ക്കാമുകൾ ആശ്രമം ആശ്രമമായി തന്നെ നിലനില്ക്കണം എന്ന് ആഗ്രഹിച്ചതും.

മറിച്ച് ക്ഷേത്രമായി മാറിയാൽ ഗുരുപരമ്പര ഇവിടെ ഇല്ലാതാകും ഇത് ഗുരുനാഥൻ പലപ്പോഴും പറയാറുണ്ട്. ഗുരുപരമ്പര നിലനിർത്തേണ്ടത് ശിഷ്യധർമ്മമാണ്. അത് സ്വരൂപാനന്ദസ്വാമികൾ പരിപൂർണ്ണമായി സാക്ഷാൽകരിച്ചു.

ശിഷ്യവത്സലനായിരുന്ന സ്വരൂപാനന്ദസ്വാമികൾ ശിഷ്യന്മാരുടെ ഏതൊരാവശ്യവും അംഗീകരിച്ചുകൊടുക്കാൻ മടികാണിയ്ക്കാത്ത സ്വഭാവമാണ് സ്വീകരിച്ചിരുന്നത്. ആരോടും ഭേദചിന്തയില്ലാതെ എല്ലാരേയും തുല്ല്യ നിലയിൽ കാണാനുമാണ് ശ്രമിച്ചിട്ടുള്ളത്.

എന്തിനേയും സ്വീകരിക്കുകയും ഒന്നിനേയും തള്ളാതേയും എല്ലാം ശരി എന്ന സനാദന ധർമ്മമാണ് ഗുരുവിന്റേത്. അതുപോലെ തന്നെ എപ്പോഴും ശിഷ്യന്റെ ഉയർച്ചയിലാണ് ഗുരുനാഥൻ ശ്രദ്ധിക്കുന്നത് ഗുരുപരമ്പര നിലനിൽക്കാൻ. അതു നിലനിർത്താൻ വേണ്ടി പല സ്ഥലങ്ങളിലായി ആശ്രമം സ്ഥാപിക്കാൻ ശ്രമിച്ചതും ഇത് മനസിലാക്കികൊണ്ടായിരുന്നു കാട്ടാക്കടയിൽ ഒരു ശിഷ്യനെ കൊണ്ട് ഒരു ആശ്രമം തുടങ്ങിച്ചു. കുറച്ചുകാലം കഴിഞ്ഞ് പലകാരണങ്ങളാൽ അതിന്റെ പ്രവർത്തനം നിലച്ചുപോയി.

അതിന്ശേഷം വിളപ്പിൽശാലയിൽ ഒരാശ്രമം സ്ഥാപിച്ചു. ഗുരുനാഥൻ ഈ ആശ്രമത്തിൽ താമസിച്ചു കൊണ്ട് ഈ ആശ്രമം വളർത്തി എടുക്കാൻ ശ്രമിക്കുകയും അതിന്റെ പ്രവർത്തനമേൽനോട്ടം ഏറ്റെടുത്തുകൊണ്ട് തുടർന്നുള്ള പ്രവർത്തനത്തിനായി ശിഷ്യനായ എന്നെ ചുമതലപ്പെടുത്തി ആശ്രമത്തിന്റെ ചിലവുകൾ എല്ലാം ഗുരുനാഥൻ വഹിക്കുകയും ഞാൻ ആശ്രമത്തിന്റെ നിത്യകാര്യങ്ങളിലും വളർച്ചയിലും ശ്രദ്ധിച്ചുകൊണ്ട് നല്ല നിലയിൽ ആശ്രമത്തിനെ മുൻപോട്ട് കൊണ്ടുപോയി. എല്ലാദിവസവും പരിസരവാസികളും മറ്റു പല ഭാഗങ്ങളിൽ നിന്ന് ഭക്തന്മാർ വരികയും ഗുരുപൂജയിൽ പങ്കെടുക്കുകയും ചെയ്തുകൊണ്ടിരുന്നു. എല്ലാമാസവും പൗർണ്ണമി പൂജയും നാമമന്ത്രങ്ങളും അന്തർയോഗവും സൽസംഗവും നടന്നു കൊണ്ടിരുന്നു. ഇത് കാരണം ആശ്രമത്തിൽ എപ്പോഴും ആളുകൾ ഉണ്ടായിരിക്കുകയും ജനശ്രദ്ധനേടുകയും ചെയ്തു. ഇങ്ങനെ കാര്യങ്ങൾ ഭംഗിയായി നടന്നുകൊണ്ടിരുന്നപ്പോൾ ഗുരുപാരമ്പര്യം എന്ത് എന്ന് അറിയാത്ത ആശ്രമം എന്താണെന്ന് അറിയാത്ത രണ്ട് മൂന്ന് പേർ ചേർന്ന് ആശ്രമത്തിന്റെ ഭരണവും അതിന്റെ നിത്യകാര്യങ്ങളും അവരിൽ കൂടെ മാത്രമേ നടക്കൂ എന്ന് തീരുമാനിച്ചുകൊണ്ട് ഇവിടെ നടന്നുകൊണ്ടിരുന്ന പ്രവർത്തനങ്ങൾക്ക് തടസം സൃഷ്ടിച്ചുകൊണ്ടിരുന്നു. തുടർന്ന് എന്നെ പുറത്താക്കുവാൻ വേണ്ടിയുള്ള ശ്രമങ്ങളും തുടങ്ങികഴിഞ്ഞു. കാരണം എന്നെ പുറത്താക്കിയെങ്കിലേ അവരുടെ ഭരണം അവിടെ നടക്കുമായിരുന്നുള്ളു. ഞാൻ അവിടെ തുടരുന്നിട

ത്തോളം അതിന് അവർക്ക് കഴിയില്ല. അതുകൊണ്ട് എനിയ്ക്ക് എതിരായി അവർക്കുചെയ്യാൻ കഴിയുന്നതെല്ലാം ചെയ്തു. എന്തിനുവേണ്ടിയാണ് ഇവർ ഇങ്ങനെ ചെയ്യുന്നതെന്ന് എനിയ്ക്ക് ഇപ്പോഴും മനസിലാകുന്നില്ല. കാരണം അവർ ഭരിയ്ക്കണമെങ്കിൽ ഭരിച്ചോട്ടേ എനിയ്ക്ക് ഭരണത്തിൽ താല്പര്യമില്ലായിരുന്നു. ഇത് ഇവർക്ക് അറിയാമായിരുന്നു. ഈ ആശ്രമം നിലനില്ക്കണമെന്ന ഏക ആഗ്രഹമേ എനിയ്ക്ക് ഉണ്ടായിരുന്നുള്ളു. ഇവരോട് എനിയ്ക്ക് ശത്രുതയോ പകയോ അന്നും ഇന്നുമില്ല. ഞാൻ അവരോട് പറഞ്ഞു നിങ്ങൾ ഭരിച്ചോളു. ഞാൻ നിങ്ങളെ സഹായിക്കാമെന്ന് പറഞ്ഞിട്ടും അവർ എനിക്ക് എതിരെയുള്ള പ്രവർത്തനങ്ങൾക്ക് ശക്തികൂട്ടിയതേയുള്ളു. എന്നേയും ഗുരുനാഥനേയും തെറ്റിയ്ക്കാനുള്ള ശ്രമങ്ങളിൽ ഏർപ്പെട്ട് എനിയ്ക്ക് എതിരെ ഹീനമായ ആരോപണങ്ങൾ ഗുരുനാഥനോടും ആശ്രമത്തിൽ വരുന്നവരോടും പറഞ്ഞ് നടന്നു. ഗുരുനാഥനും അവിടെ വരുന്നവർക്കും എന്നെ അറിയാമെന്നുള്ളതുകൊണ്ട് ഇവരുടെ ശ്രമങ്ങൾ ഫലിച്ചില്ല. ഇതെല്ലാം സഹിച്ചും ക്ഷമിച്ചും ഒന്നുരണ്ടു വർഷം കൂടി പിടിച്ചുനിന്നു. ഒടുവിൽ നില്ക്കാൻ കഴിയാത്ത അവസ്ഥയിൽ ഒരു ദിവസം ഞാൻ ഗുരുനാഥനോട് ഇങ്ങനെ പറഞ്ഞ്. എനിക്ക് ഇനി ഇവിടെ തുടരാൻ കഴിയാത്തതുകൊണ്ട് ഞാൻ ആശ്രമം വിട്ട് പോവുകയാണ്. ഇവരുടെ പ്രയാസങ്ങൾ തീരാനും ആശ്രമം നിലനിൽക്കാനും ഇത് ആവശ്യമാണെന്ന് തോന്നിയതുകൊണ്ടാണ് എനിയ്ക്ക് ഇങ്ങനെയൊരു തീരുമാനം എടുക്കേണ്ടിവന്നത്. ഇത്രയും പറഞ്ഞുകൊണ്ട് ഗുരുനാഥന്റെ മറുപടിയ്ക്ക് വേണ്ടി നില്ക്കാതെ ഞാൻ ഇറങ്ങിപോയി. തുടർന്ന് ആശ്രമം നടത്തികൊണ്ടുപോകാൻ ആളില്ലാതെയും ഇവർക്ക് അറിഞ്ഞുകൂടാത്തതുകൊണ്ടും ഇവർക്ക് ഭരണം മാത്രമേ അറിയു. ഇവിടെ വരുന്ന എല്ലാ ഭക്തൻമാർക്കും ഇവരെ അറിയാമെന്നുള്ളത് കൊണ്ട് ആശ്രമത്തിൽ നില്ക്കാൻ ആരും തയ്യാറായില്ല. ഇതുമൂലം ആശ്രമം അടച്ചിടേണ്ടി വന്നു ഞങ്ങൾ ഭരിക്കാത്തിടത്തോളം ഇത് ഇനി നടക്കേണ്ടായെന്ന് പറഞ്ഞാണ് പൂട്ടിയത്. കുറച്ചു ദിവസം കഴിഞ്ഞ് ഗുരുനാഥനെ കണ്ട് ഇങ്ങനെ പറഞ്ഞു.

ആശ്രമം പൂട്ടിയിടുന്നതിനേക്കാളും ആശ്രമവും സ്ഥലവും നമുക്ക് വില്ക്കാം. നോക്കാൻ പറയട്ടേയെന്ന് ഗുരുനാഥനോട് ചോദിച്ചു. ഗുരു ഇതിന് മറുപടി പറഞ്ഞില്ല. (പകരം ആൾ അയച്ച് എന്നെ വിളിച്ചു). ഗുരുനാഥൻ കാര്യങ്ങൾ ശരിയായി മനസിലാക്കിയാണ് ആളയച്ച് എന്നെ വിളിപ്പിച്ചത്.

ഞാൻ ഗുരുനാഥന്റെ അടുക്കൽ എത്തി ഗുരുനാഥൻ എന്നോട് ഇങ്ങനെ പറഞ്ഞു. എടാ-മക്കളെ നീ എവിടായിരുന്നു. നീ ഇന്നുതന്നെ ഈ ആശ്രമം ഏറ്റെടുത്ത് നടത്തികൊണ്ട് പോകണം. ഇത് നിനക്ക് വേണ്ടി ഉണ്ടാക്കിയതാണ്. നിന്റേതാണ് ഇനി ഇത് അടച്ചിടാൻ പറ്റില്ല. ഇതിന്റെ എല്ലാ ചിലവുകളും ഞാൻ തന്നെ നോക്കികൊള്ളാം നീ നടത്തികൊണ്ടു പോയാൽ മതി. ഗുരുനാഥൻ ഇത്രയും പറഞ്ഞുവെങ്കിലും ഞാൻ ഒരു മറുപടിയും പറയാതെ ഗുരുവിനെ നമസ്ക്കരിച്ചുകൊണ്ട് തിരിച്ചുപോയി. ഇവർ എന്നെ അത്രയ്ക്ക് വേദനിപ്പിച്ചിരുന്നു. ക്ഷമിക്കാനും സഹിക്കാനും കഴിയാത്ത രീതിയിൽ ഇവർ എന്നെ ചിത്രവധം നടത്തുകയായിരുന്നു. ഇവരുടെ ഈ പ്രവർത്തികൾ എന്നെ തികച്ചും ഒരു അന്ധനാക്കി തീർത്തു. ഒന്നും തിരിച്ചറിയാനും കേൾക്കാനും പറ്റാത്ത അവസ്ഥയിലാണ് അവർ എന്നെ കൊണ്ട്എത്തിച്ചത്. ഗുരുനാഥൻ എന്നെ വിളിപ്പിച്ച് പറഞ്ഞകാര്യങ്ങൾ ഇന്നും എന്റെ ഉള്ളിൽ വേദന സൃഷ്ടിച്ചുകൊണ്ട് തുടരുന്നുണ്ട്. എന്റെ ഗുരുനാഥന്റെ വാക്കുകൾ കേൾക്കാത്തതിന്റെ ദുഃഖം ഞാനിന്ന് നന്നായി അറിയുന്നുണ്ട് ഞാൻ നിന്നോടൊപ്പം ഉണ്ടായിരിക്കും എന്ന് പറഞ്ഞിട്ടും ഉൾക്കൊള്ളാതിരുന്ന ദുഃഖം ഗുരുനാഥൻ മാറ്റി തരികയും എന്നോടൊപ്പം ഉണ്ടായിരിക്കുകയും എന്റെ ഓരോ പ്രവർത്തിയിലും ഗുരുനാഥന്റെ സാന്നിദ്ധ്യം അനുഭവപ്പെടുത്തി തരുന്നുമുണ്ട് ഒരോ നിമിഷവും എന്നെ ഞാനാക്കിമാറ്റികൊണ്ടിരിക്കുന്ന ഗുരുനാഥന്റെ മഹിമയേപറ്റി പറയാൻ എനിയ്ക്ക് വാക്കുകൾ കിട്ടുന്നില്ല. ഞാൻ എന്റെ ഗുരുനാഥനിൽ അർപ്പിക്കുന്നു. കുറച്ചുദിവസങ്ങൾ കഴിഞ്ഞപ്പോൾ ഇവർ ആശ്രമം വില്ക്കാനുള്ള ശക്തി കൂട്ടിയുള്ള പ്രവർത്തനവും ഞാൻ തിരിച്ച് എത്താത്തതുകൊണ്ടും ആശ്രമം പൂട്ടി

യിടുക ശരിയല്ലയെന്നതുകൊണ്ടും ആശ്രമം മനസില്ലാമന സ്സോടെയാണ് ആശ്രമം വില്ക്കാൻ ഗുരുനാഥൻ സമ്മതിച്ച ത്.

ഈ രൂപാ കൊണ്ട് മരുത്വാമലയിൽ ആശ്രമം വാങ്ങിയത്. വിളപ്പിൽശാലയിലെ ആശ്രമത്തിന്റെ പ്രവർത്തനം നിലച്ചത്. മരുത്വാമലയിൽ ശിഷ്യൻ ആവശ്യപ്പെട്ട് കൊടുത്തശേഷം ഗുരുനാഥൻ പുന്നയ്ക്കാമുകളിൽ തിരിച്ചെത്തി ആശ്രമകാര്യ ങ്ങൾ ശ്രദ്ധിച്ചു കൊണ്ട് ഗുരുപരമ്പര നിലനിർത്താനുള്ള ഒരോ ശ്രമങ്ങളും ഓരോ പല കാരണങ്ങളാൽ കൈവിട്ട് പോയതിൽ ഗുരുനാഥന് വിഷമമുണ്ടായി. ഗുരുപരമ്പര നിലനിർത്തണമെ ങ്കിൽ ആശ്രമം കൂടിയേ കഴിയൂ. ഇത് മനസിലാക്കിയ ഒരു ശിഷ്യൻ രാജശേഖരൻ മരുത്വാമലയിൽ 10 സെന്റ് സ്ഥലം സ്വന്തം പേരിൽ വാങ്ങുകയും അവിടെ ഗുരുനാഥന്റെ പേരിൽ സ്വരൂപാനന്ദാശ്രമം എന്ന സ്ഥാപനവും അവിടെ നടത്തി വരു ന്നു.

സ്വയം പൂർണ്ണസ്വാമികൾക്ക് ധാരാളം ശിഷ്യന്മാരുണ്ടാ യിരുന്നു. എല്ലാ പേരും വിദ്യാഭ്യാസപരമായും സാമ്പത്തിക പരമായും സാമൂഹ്യമായും ഉയർന്നവരായിരുന്നു. സ്വരൂപാ നന്ദസ്വാമികൾ മാത്രമാണ് എല്ലാരംഗങ്ങളിലും പുറകിലായി രുന്നത്. എങ്കിലും ജ്ഞാനയോഗത്തിന്റെ മുൻപന്തിയിൽ സ്വയം പൂർണ്ണന്റെ മുത്തായിമാറിയതും സ്വരൂപാനന്ദൻ മാത്ര മാണ് .അതുകൊണ്ടാണ് സ്വരൂപാനന്ദൻ സ്വയം പൂർണ്ണാശ്രമ ത്തിന്റെ മഠാധിപതിയായി തീർന്നത്. സമഭാവത്തിന്റെയും ജ്ഞാനയോഗത്തിന്റെയും ആൾരൂപമായിരുന്നു സ്വരൂപാന ന്ദൻ. ചുമ്മാതിരിക്കും വിദ്യയുടെ സമചിത്തഭാവം സ്വരൂപാ നന്ദന് കൈവല്ല്യമായിരുന്നു. അതായത് സുഖദുഃഖങ്ങൾ ഒന്നായി കാണുന്നഭാവം ഇതാണ് സമചിത്തഭാവമെന്നു പറ യുന്നത്. ഇതിന് അഭേദദർശ്ശന ഭാവം ഉണ്ടായിരിയ്ക്കണം. അഭേദദർശ്ശന ഭാവം ഉണ്ടാവാൻ വേണ്ടത് നീയെന്നും ഞാനെ ന്നുമുള്ള വ്യത്യാസം ഉണ്ടാവരുത് എന്തുകേട്ടാലും എന്ത് അറി ഞ്ഞാലും എന്ത് കണ്ടാലും അതെല്ലാം താനെന്ന് അറിയണം അപ്പോൾ മാത്രമാണ് തന്നെ അറിഞ്ഞവനായും ആശ്രമം

അറിഞ്ഞവനായും സ്വാമിയായും തീരുന്നത്. എന്നാണ് ഗുരുനാഥൻ പറഞ്ഞിരുന്നത്.

## ഇനി സ്വരുപാനന്ദനും സമകാലികരും

കൊച്ചുസ്വാമി എന്ന് അറിയപ്പെട്ടിരുന്ന ബാലകൃഷ്ണസ്വാമിയും സ്വരുപാനന്ദനും ഒരു ഗുരുവിന്റെ ശിഷ്യന്മാരായിരുന്നു. ശ്രീകണ്ഠേശ്വരത്തുണ്ടായിരുന്ന ശാമ്പ്രാണിസ്വാമിയും സ്വരൂപാനന്ദനും ഉറ്റസുഹൃത്തുക്കളായിരുന്നു. പഴവങ്ങാടിയിൽ ഉണ്ടായിരുന്നതോർത്ത് കൃഷ്ണൻ സ്വാമിയെന്നറിയപ്പെട്ടിരുന്ന മൂന്നാമൂട്ടിൽ സമാധിയായ കൃഷ്ണൻ സ്വാമി സ്വരൂപാനന്ദനെ ഗുരുതുല്ല്യമായി സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു. തേവള്ളിയിൽ ഉണ്ടായിരുന്ന ധർമ്മാനന്ദസ്വാമിയും സ്വരുപാനന്ദനും ഒരു ഗുരുവിന്റെ ശിഷ്യൻമാരായിരുന്നു. പെരിങ്ങമലയിൽ ദൈവപുരയിൽ ഉണ്ടായിരുന്ന രാമഭദ്രാനന്ദ സ്വാമിയും സ്വരൂപാനന്ദനും ഏറ്റവും അടുത്ത സുഹൃത്തുക്കളായിരുന്നു ഇവർ തമ്മിൽ കാര്യങ്ങൾ തുറന്ന് പറയുകയും അനുഭവങ്ങൾ കൈമാറുകയും പതിവായിരുന്നു. രാമഭദ്രാനന്ദ സ്വാമികൾ പലപ്പോഴും പുന്നയ്ക്കാമുകളിൽ വന്നിട്ടുണ്ട്. ഒരു പ്രാവശ്യം വന്നിട്ട് പോകാൻ സമയത്ത് സ്വരൂപാനന്ദനോട് ഇങ്ങനെ പറഞ്ഞിട്ടാണ് പോയത്. ഇനി ഞാൻ ഇങ്ങോട്ട് വരില്ല കാരണം അടുത്തമാസം തീയതിയും സമയവും സമാധിയ്ക്ക് നിശ്ചയിച്ചിരിക്കുകയാണ് തീയതിയും സമയവും സ്വരൂപാനന്ദനോട് പറഞ്ഞിട്ടാണ് യാത്രപോയത്. ഇതേ പോലെ വളരെ അധികം സ്വാമിമാരുമായി സ്വരൂപാനന്ദന് ബന്ധമുണ്ടായിരുന്നു. രാമഭദ്രാനന്ദ സ്വാമികൾ പറഞ്ഞദിവസത്തിനും ഒരാഴ്ച മുൻപ് സ്വരൂപാനന്ദസ്വാമികൾ ആളയച്ചു എന്നെ വിളിപ്പിച്ചു. ഞാൻ ആശ്രമത്തിൽ ചെന്ന് ഗുരുനാഥനെ കണ്ട് വിളിപ്പിച്ച കാര്യം അന്വേഷിച്ചു. ഗുരുനാഥൻ ഉടനെ ഇങ്ങനെ പറഞ്ഞു. എടാ

രാമഭദ്രാനന്ദ സ്വാമികൾ പറഞ്ഞിട്ടു പോയ സമയം അടുത്തിരിക്കുകയാണ് അതുകൊണ്ട് നീ അവിടെ പോയി കാര്യങ്ങൾ നന്നായി മനസിലാക്കിവരണം. രാമഭദ്രാനന്ദ സ്വാമികളോട് ചില കാര്യങ്ങൾ പറയാനും എന്നെ ചുമതലപ്പെടുത്തി.

എനിയ്ക്ക് വരാനുള്ള ചില അസൗകര്യങ്ങൾ കൊണ്ടാണ് നിന്നെ അയച്ചത് എന്ന് പറയണം. തൊട്ടടുത്ത ദിവസം തന്നെ ഞാനും രണ്ടുമൂന്നു പേരും ചേർന്ന് ദൈവപുരയിലെത്തി സ്വാമികളെ കണ്ടു. ഗുരുനാഥൻ പറഞ്ഞയച്ച കാര്യങ്ങൾ രാമഭദ്രസ്വാമികളെ അറിയിച്ചു.

ഉടനെ രാമഭദ്രാനന്ദ സ്വാമികൾ എന്നെ അനുഗ്രഹിച്ച് ആശീർവദിച്ച് അവിടെ ഇരിയ്ക്കാൻ എന്നോട് ആവശ്യപ്പെടുകയും സ്വാമികൾ എന്റെ അടുത്തുവന്ന് തലോടുകയും എനിയ്ക്ക് അതുവരെ മനസിലാകാത്തതും അറിയാൻ കഴിയാത്തതുമായ പലതും പറഞ്ഞുതരികയും ചിലത് കാണിച്ചുതരികയും ചെയ്തുകൊണ്ട് ഇങ്ങനെ പറഞ്ഞു. ഇനി നമുക്ക് ആഹാരം കഴിഞ്ഞിരിക്കാം എന്ന് പറഞ്ഞുകൊണ്ട് അകത്തേയ്ക്കുപോയി. എന്നോടൊപ്പം കുടെ ഉണ്ടായിരുന്നവരെയും വിളിച്ച് ഞങ്ങളോടൊപ്പം ഇരുന്ന് ആഹാരം കഴിഞ്ഞശേഷം ഞങ്ങൾക്ക് ഒരോ മിഠായിതന്നു. തന്നിട്ട് ഇങ്ങനെ പറഞ്ഞു എടാ "ഉണ്ടവായിൽ പണ്ടം വേണ"മെന്ന് പറഞ്ഞു. ഇത് ആത്മീയതയിലെ കോഡാണ്. അതുകൊണ്ട് എനിയ്ക്ക് മനസിലായി കാണുകയില്ലായെന്ന് ധരിച്ച് സ്വാമികൾ വിശദമായി പറഞ്ഞ് മനസിലാക്കിതന്നശേഷം സ്വാമികൾ ഒരു കോഡിന്റെ കഥകൂടി പറഞ്ഞുതരികയും പഠിപ്പിക്കുകയും ചെയ്തു.

ഒരിയ്ക്കൽ കൊല്ലങ്കോട്ട് നിന്നും സ്വാമിയെ കാണാൻ ഒരു സ്വാമിവന്നിരുന്നു. അദ്ദേഹത്തിന് ഉച്ചഊണിന് വേണ്ടി ചേരുവകൾ പൂർണ്ണമായി ഇല്ലാതെ സാമ്പാർ ഉണ്ടാക്കി ഉണ്ടു കഴിഞ്ഞശേഷം രാമഭദ്രാനന്ദ സ്വാമികൾ ചോദിച്ചു. സാമ്പാർ എങ്ങനെയുണ്ടായിരുന്നുയെന്ന് ഉടനെ കോല്ലങ്കോട് സ്വാമി

പറഞ്ഞു. സാമ്പാർ മോശമായിരുന്നുവെന്ന്. ഇത് പറഞ്ഞു തീർന്ന ഉടനെ രാമഭദ്രാനന്ദ സ്വാമികൾ ഇങ്ങനെ പറഞ്ഞു. വകതിരുവ് ഇല്ലാത്തതുകൊണ്ടാണെന്നു പറഞ്ഞതും. കൊല്ല ങ്കോട് സ്വാമിയെഴുന്നേറ്റുകൊണ്ട് ഇങ്ങനെ പറഞ്ഞു എന്നോട് ചോദിച്ചതുകൊണ്ടാണ് എനിയ്ക്ക് ഇങ്ങനെ പറയേണ്ടിവന്നത്. വകതിരിവ് ഇല്ലാത്തവനാണ് ഞാനെന്ന് പറഞ്ഞത് ശരിയാ യില്ല. ഇത് ഞാൻ തിരിച്ചുപറയേണ്ടതാണ് പക്ഷേ അത് പറ യാൻ പഠിക്കാത്തവനായതുകൊണ്ട് ഞാൻ പറയുന്നില്ല. എന്ന് പറഞ്ഞുകൊണ്ട് പോകാൻ എണീറ്റയുടനെ രാമഭദ്രാനന്ദസ്വാ മികൾ തടഞ്ഞുകൊണ്ട് ഇങ്ങനെ പറഞ്ഞു ഞാൻ സ്വാമി യെയല്ല വകതിരിവില്ലായെന്ന് പറഞ്ഞത് സാമ്പാറിൽ ചേർക്കേ ണ്ടവ വകതിരിച്ച് ഇല്ലാത്തതുകൊണ്ടാണ് സാമ്പാർ മോശമായത് എന്നാണ് ഞാൻ പറഞ്ഞതിന്റെ അർത്ഥം അല്ലാതെ സ്വാമിയെ ആക്ഷേപിച്ച് പറഞ്ഞതല്ല. കോഡിന്റെ കുറേകാര്യങ്ങൾ കൂടി പറഞ്ഞ് മനസിലാക്കി രാമഭദ്രാനന്ദ സ്വാമിയുടെ പിണക്കം തീർത്തകഥയും പറഞ്ഞു.

ആത്മീയ ആചാര്യന്മാരെ കാണുമ്പോൾ അവർ പറയു ന്നതൊന്ന് നമ്മൾ കേൾക്കുന്നത് വേറൊന്നായിരിക്കും. പല പ്പോഴും ഒന്നിലധികം പേർ ചേർന്നാൽ അതിൽ ആവശ്യ ക്കാർക്കായിരിക്കും അവർ പറയുന്നത്. അത് മനസിലാക്കാൻ കഴിയാത്തവർ പോയിട്ട് കാര്യമില്ല. അവരിൽ നിന്ന് നമുക്ക് എന്തെങ്കിലും കിട്ടണമെങ്കിൽ അവർ പറയുന്നത് തിരിച്ച് അറി യാൻ കഴിയണം അല്ലാതെ ഞാൻ അവിടെ പോയിരുന്നു. എന്തൊക്കെയോ പറഞ്ഞുകൊണ്ടിരിക്കുന്നുയെന്ന് വിചാരി ച്ചാൽ അത്രതന്നെ. പറഞ്ഞത് ഇന്നതാണെന്ന് വകതിരുവുണ്ടാ യെങ്കിലെ അതുകൊണ്ട് ഫലമുണ്ടാവൂ. അതിന് ആത്മീയത യിലെ കുറേ കോഡുകൾ അറിഞ്ഞിരിക്കണം. സ്വരൂപാനന്ദ സ്വാമികൾ എന്നെ ദൈവപുരയിൽ അയച്ചത് ഇത് പഠിപ്പിക്കാ നായിരുന്നുവെന്ന് മനസിലായത് വളരെ കഴിഞ്ഞാണ്. പല സ്ഥലങ്ങളിലും കൂടെ കൊണ്ടുപോവുകയും പലയിടത്തും ഒറ്റയ്ക്ക് അയക്കുകയും പതിവായിരുന്നു. തിരിച്ച് എത്തിയാൽ

അവിടെയുണ്ടായ സംഭവങ്ങൾ കാര്യകാരണത്തോടെ പറയുകയും വേണം. അപ്പോൾ ഉണ്ടായ സംശയങ്ങൾ നീക്കിതരുകയും ചെയ്യും. എല്ലാകാര്യങ്ങളും അറിഞ്ഞവനായി തീരാൻ ഗുരുനിരന്തരമായി ശ്രമിച്ചുകൊണ്ടിരുന്നതായി പലപ്പോഴും ബോദ്ധ്യമായിട്ടുണ്ട്. കാരണം ആശ്രമത്തിൽ ഉണ്ടായിരുന്ന പലരും എന്നെ സ്വാമിയുടെ ദത്ത് പുത്രനാണെന്നാണ് പറഞ്ഞിരുന്നതും (ആക്ഷേപിച്ചിരുന്നത്) രാമഭദ്രാനന്ദസ്വാമികൾ കോഡിനെപറ്റി വിശദമായി പറഞ്ഞ് മനസിലാക്കിയ ശേഷം സ്വാമികൾ എന്നെ വിളിച്ച് സമാധിയുടെ അളവുകളും മണ്ഡപവും കാണിച്ചുതരുകയും സമാധിയിരുത്തുന്നതിന്റെ കാര്യങ്ങൾ പറഞ്ഞ് മനസിലാക്കിതരുകയും ചെയ്തു. സമയം വളരെ ആയതുകൊണ്ട് ഞാൻ സ്വാമിയോട് യാത്രാനുമതിയ്ക്കായി നില്ക്കുന്നതുകണ്ട് സ്വാമികൾ ചോദിച്ചു പോകാൻ തിടുക്കമായോയെന്ന്. ഉടനെ സ്വാമികളോട് ഞാൻ ഇങ്ങനെ മറുപടി പറഞ്ഞു. സ്വാമിയെ വിട്ടുപോകാൻ കഴിയുന്നില്ല എങ്കിലും മനസ്സില്ലാമനസ്സോടെയാണ് യാത്രാനുമതി ചോദിക്കുന്നത് എന്ന് പറഞ്ഞു. ഉടനെ രാമഭദ്രാനന്ദ സ്വാമികൾ ഇങ്ങനെ പറഞ്ഞു എനിയ്ക്കും നിന്നെ അയയ്ക്കാൻ മനസ്സില്ലാ നിന്റെ ഗുരുനാഥൻ നിന്നെ കാത്തിരിക്കും എന്നതുകൊണ്ട് മനസ്സില്ലാമനസ്സോടെ യാത്രാനുമതി നൽകാം. നിന്റെ ഗുരുനാഥൻ നിനക്ക് വേണ്ടതെല്ലാം നൽകിയിരിക്കുകയാണ്. ഞാൻ നിന്നോട് പറഞ്ഞതും കാണിച്ചതും ഉണ്ടവായിൽ പണ്ടം വേണമെന്ന് പറഞ്ഞതുപോലെയാണ് ഞാൻ പറഞ്ഞതിന്റെ അർത്ഥം നിനക്ക് മനസ്സിലായികാണും ഇത്രയും പറഞ്ഞുകൊണ്ട് രാമഭദ്രാനന്ദസ്വാമികൾ അകത്തേയ്ക്ക് കയറിപ്പോയി ഞാൻ അവിടെ തന്നെയിരുന്നു. അരമണിക്കൂർ കഴിഞ്ഞാണ് സ്വാമികൾ പുറത്തുവന്നത്. വന്നയുടനെ എന്നേയും കൂടെ ഉണ്ടായിരുന്നവരെയും വിളിച്ചിട്ട് എന്റെ കൈയ്യിൽ ഒരു നാരങ്ങാ തന്നിട്ട് കുടെയുണ്ടായിരുന്നവരോട് ഇങ്ങനെ പറഞ്ഞു. നിങ്ങൾക്ക് എല്ലാപേർക്കും കുടിയാണ്. ഇവന്റെ കൈയിൽ ഇരിക്കട്ടെയെന്ന് പറഞ്ഞ് എന്നെകെട്ടിപിടിച്ച്

ആശീർവദിച്ച് യാത്രാനുമതി നൽകി. ഞങ്ങൾ സ്വാമിയെ നമസ്കരിച്ചുകൊണ്ട് യാത്രയായി. ദൈവപുരയിൽ നിന്ന് പെരിങ്ങമല ജംഗ്ഷനിൽ എത്തിയപ്പോഴാണ് ഞങ്ങളെ അരമണിക്കൂർ താമസിപ്പിച്ചതിന്റെ പൊരുൾ അറിഞ്ഞത്. അരമണിക്കൂർ മുൻപ് പെരിങ്ങമലയിൽ നിന്നും തിരിച്ച ബസ്സ് പാലോട് വച്ച് ഒരു അപകടത്തിൽപെട്ട് എല്ലായാത്രക്കാർക്കും പരുക്കുണ്ടായി ഇതിൽ നിന്നും ഞങ്ങളെ മാറ്റി നിർത്തുകയായിരുന്നു സ്വാമികൾ ചെയ്തത്. ഞങ്ങൾ തിരിച്ച് പുന്നയ്ക്കാമുകൾ ആശ്രമത്തിൽ എത്തി ഗുരുവിനെ കണ്ട് അവിടെയുണ്ടായ എല്ലാ സംഭവങ്ങളും വിശദമായി പറഞ്ഞു. കേട്ടതിന് ശേഷം അനുഗ്രഹിച്ചു ആശീർവദിച്ച് യാത്രാനുമതി നൽകി. രാമഭദ്ര സ്വാമികൾ പറഞ്ഞതുപോലെ മാസവും, തീയതിയും, സമയവും ഒത്ത് പേർന്നപ്പോൾ മഹാജീവസമാധിയിൽ ലയം കൊണ്ടു. തൊട്ടടുത്തദിവസം മഹാസമാധിയിരുത്തി. സമാധി മണ്ഡപവും ക്ഷേത്രവും നേരത്തെ നിർമ്മിച്ചിരുന്നു. നിത്യ ഗുരുപുജ അവിടെ നടന്നു വരുന്നുണ്ട് ഇതു പോലെ മറ്റ് പലരേയും പഠിപ്പിക്കാൻ ഗുരുനാഥൻ ശ്രമിച്ചിട്ടുണ്ട്. മരുത്വാമലയിൽ സ്വരൂപാനന്ദഗുഹാ എന്ന ഗുഹയിൽ പലരേയും അയച്ച് അവിടെയിരുന്ന് ശരിയായിവരാൻ അനുഗ്രഹിച്ചു വിടുന്ന പതിവുണ്ടായിരുന്നു. ഈ ഗുഹ ഇന്നും അവിടെ നില നിൽക്കുന്നുണ്ട്. അതേ പോലെ കൊട്ടാരമെന്ന സ്ഥലത്ത് സ്വരുപാനന്ദസ്വാമികൾ സ്ഥാപിച്ച ആദിമായി അമ്മയുടെ ജീവ സമാധി ക്ഷേത്രവും നിലനിൽക്കുന്നുണ്ട്. അവിടെ വെള്ളി, ചൊവ്വ ദിവസങ്ങളിലും പൗർണ്ണമിനാളിലും പൂജനടക്കുന്നുണ്ട്.

## സ്വരൂപാനന്ദനും ശിഷ്യന്മാരും.

ഗുരുനാഥന് ധാരാളം ശിഷ്യന്മാരുണ്ട്. ഇതിൽ അധികവും ഗൃഹസ്ഥാശ്രമമാർഗ്ഗക്കാരാണ്. കുറച്ചുപേർ നാമം പറയാൻ പറഞ്ഞുകൊടുത്തവരുമാണ്. ജ്ഞാനോപദേശം ലഭിച്ചവർ വളരെ കുറച്ചുപേർ മാത്രമേയുള്ളു. ഇവർക്ക് മാത്രമേ ഗുരു

